# അലിഞ്ഞു ചേർന്ന ആത്മാക്കൾ



**അമലാ ബുക്ക്സെൻറർ**

പി. ബി. നമ്പർ 17.

**അമലാപുരി, ▪ കോഴിക്കോട്ടു്**

# ALINJU CHERNNA ATMAKKAL



C. A. KALAYIL

AMALA BOOK CENTRE
P. B. No. 17.
AMALAPURI, CALICUT-1.

അ
ലി
ഞ്ഞു
ചേർ
ന്ന
ആ
ത്മാ
ക്ക
ൾ

## ഒന്ന്

രാത്രിയുടെ രണ്ടാംയാമവും അവസാനിക്കാറായിട്ടുണ്ട്. പടിഞ്ഞാറെ ആകാശത്തിൽ ചന്ദ്രക്കല അനന്തമായി കത്തിച്ചുവച്ച ശരൽറാന്തൽ പോലെ പ്രകാശിക്കുകയാണ്. ലോകം പരിപൂർണ്ണനിശ്ശബ്ദതയിൽ മുഴുകിയിരിക്കുന്നു.

ഞാൻ നൂറ്റാണ്ടുകളുടെ പഴക്കം തോന്നിക്കുന്ന ഈ പ്ലാവിന്റെ കീഴിൽ എത്രനേരമുണ്ടെന്നില്ലുന്നു. ഉൽക്കണ്ഠാകുലമായ നിമിഷങ്ങൾ. എന്റെ അടുത്തു നിശ്ശബ്ദതയിൽ ആണ്ടിരിക്കുന്ന ഈ ബാഗ് പൊട്ടിച്ചിരിക്കുമോ എന്നെനിക്കു തോന്നിപ്പോകുന്നു.

ഒരു പറമ്പ്. അതിന് സ്വല്പം പടിഞ്ഞാറുമാറിക്കാണുന്ന വീട്ടിൽ കല്യാണശ്രമങ്ങൾ നടക്കുകയാണ്. പ്രഭാപൂരം പരത്തുന്ന മുന്തനാല്യ ആലങ്കാരികദീപങ്ങൾ ആ പരിസരത്തെ ആകെ പ്രശോഭിതമാക്കിയിരിക്കുന്നു.

"ചെമ്പെവിടെ?" ഒരാൾ ചോദിച്ചു.

"ചെമ്പിൽ വെള്ളമാണ്."

ആരോ മറുപടി പറഞ്ഞു.

"കോഴിയെന്തിച്ചാ"?

"കൊച്ചുതുളിയിൽ"

"വാഴയ്ക്കാ അരിഞ്ഞു തീർന്നോ മോനേ?"

"ഇപ്പംതീരും ചിററപ്പാ"

ഒരു കൊച്ചുചന്തയുടെ പ്രതീതിയാണു്. പലരും പ്രവൃത്തിയിൽ മുഴുകിയിരിക്കുകയാണു്. ചിലർ നിർദ്ദേശങ്ങളുമായി പരക്കം പായുന്നുണ്ടു്.

അടുത്തൊരു മരക്കൊമ്പിലിരുന്നു് കരുണയില്ലാതെ ഒരു മണ്ണാത്തിപ്പുള്ള് ചിലക്കുവാൻ തുടങ്ങി. ഞാൻ നിന്നു മടുത്തു. എത്രനേരമുണ്ടു് ഇങ്ങനെ നില്ക്കുന്നു. ചെറിയൊരു ശബ്ദം !

ഞെട്ടലോടെയാണു് ഞാൻ ആ ശബ്ദം കേട്ടതു്. അവളെത്തിക്കഴിഞ്ഞു. കയ്യിൽ ഒരു ബാഗും ഉണ്ടു്.

"ലിസാ എത്രനേരമായി ഞാൻ ഈ നില്പു തുടങ്ങിയിട്ടു്?"

"മടുത്തായിരിക്കും"

"മടുത്തെന്നോ?"

"നീയെന്തിനു ഈ ബാഗു കൊണ്ടുവന്നു?"

അവളുടെ ആത്മാർത്ഥതയെ ചോദ്യം ചെയ്യാനെന്ന പോലെ ഞാൻ ചോദിച്ചു.

"പിന്നെന്തിനാ പോകുക?"

നിസർഗ്ഗസുന്ദരമായ മന്ദഹാസം തൂകിക്കൊണ്ടു് അവൾ ചോദിച്ചു.

"ലിസാ ഞാൻ പറയുന്നതു നീ ഒന്നു കേൾക്കു. അതാ നിനക്കായിഎത്രപേർ ഈ രാത്രി മുഴുവൻ ബുദ്ധിമുട്ടുന്നു. നാളെ പ്രഭാതത്തിൽ നിന്റെ കണ്ഠത്തിൽ മംഗല്യസൂത്രം കെട്ടുവാനുള്ളവനെത്തും. നിന്നെക്കണ്ടില്ലെങ്കിൽ മാണിച്ചേട്ടൻ ഈ നാടുമുഴുവൻ തേടി തിരിയും. തെണ്ടിത്തിരിഞ്ഞുവന്ന എനിക്കു് അഭയം നൽകിയ അദ്ദേഹത്തോടു് ഇത്ര കൊടിയൊരപരാധം ചെയ്യാൻ ഞാൻ തയ്യാറില്ല."

ഉള്ളിൽ അണകെട്ടി നിർത്തിയിരുന്ന ചിന്തയുടെ ജലാശയം പൊട്ടിയൊഴുകുകയാണ്.

"എന്തിനെന്നും കേൾക്കണ്ട ഈ വേദാന്തം" നിസ്സാരമെന്നോണം അവൾ പറഞ്ഞു.

"അതുകൊണ്ട് എന്റെ കുഞ്ഞ് പതുക്കെ വീട്ടിൽ പോയികിടന്നോണ്ട്. ....ഉം പോ"

"ഞാൻ പോയാൽ നാളെ എന്റെ ശവസംസ്കാരത്തിനു വരാമെന്ന് വാക്കു തരാമോ?"

"ഞാൻ നിമിത്തം ദുഃഖിക്കേണ്ടാ, പോയേക്കാം."

ഞങ്ങൾ ബാഗ് എടുത്തു സാവധാനം നടന്നു. കരിയിലകൾ നിശബ്ദതയെ ഭേദിക്കുകയാണ്. അന്ന് പടിഞ്ഞാറുള്ള വീട്ടിൽ തകൃതിയായി കല്യാണശ്രമം നടത്തുന്ന പലരുടെയും മുഖം അസ്പഷ്ടമായി ഞാൻ കണ്ടു. ഒരു ഭ്രാന്തനെപ്പോലെ അവിടെ നിന്ന് ആർത്തു ചിരിക്കുവാൻ എനിക്കു തോന്നി. അവരുടെ നാളത്തെ സ്ഥിതി എന്തായിരിക്കും?

ഞങ്ങൾ കരുതിക്കൂട്ടി ഓരോ പാദവും എടുത്തെടുത്തു വെച്ച് ആ ഗ്രാമപാതയിലൂടെ നടന്നു. കല്ലും മുള്ളും എല്ലാം പാദത്തിൽ തറയ്ക്കുന്നുണ്ട്. അവൾ ധൈര്യപൂർവ്വം എനിക്കു വഴികാട്ടി നടക്കുകയാണ്.

പരിഹാസം കലർന്ന സ്വരത്തിൽ എന്തോ പറഞ്ഞുകൊണ്ട് ഒരു തണുത്ത കാറ്റ് കടന്നുപോയി.

"ലിസാ, നാളെ വീട്ടിലെല്ലാം മേളമായിരിക്കും" ഞാൻ തുടങ്ങി. "എന്തെങ്കിലും ആകട്ടെ, ഒന്നുവേഗം നടന്നുവരൂ"

അവൾക്കതൊരു പ്രശ്നമേ അല്ല.

ഇടവഴികൾ പലതും പിന്നിട്ട് ഞങ്ങൾ ആ ഒറ്റയടിപ്പാതയിലെത്തി. കിഴക്കോട്ടുള്ള വളവുതിരിഞ്ഞ് അവൾ അകലെയിരിക്കുന്ന നിധിയെടുക്കാനെന്നപോലെ നടന്നു. ഞങ്ങൾ

വീണ്ടും മറ്റൊരു ഗ്രാമപാതയിലെത്തി. മഞ്ഞുപെയ്യുകയാണു്. താടി മുട്ടിനു വന്നടിക്കുന്ന തണുപ്പു്! ഒരായിരം പുതപ്പു കൊണ്ടു മൂടിപ്പുതച്ചു കിടന്നാൽ കൊള്ളാമെന്നു് തോന്നുന്ന സമയം.

പക്ഷെ ഒന്നും അറിയാത്തവളെപ്പോലെ ലിസാ നടക്കുകയാണു്. ഞാനും പിമ്പേ എത്താതെ എന്തു ചെയ്യും.

പെട്ടെന്നു് അവൾ ഒന്നു ഞെട്ടിയിട്ടു് നിന്നു.

"എന്താണു്?" ഞാനന്വേഷിച്ചു.

"ആരോ വരുന്നു!" മുന്നോട്ടു കൈ ചൂണ്ടിക്കൊണ്ടു് അവൾ പറഞ്ഞു. നിലാവുണ്ടെങ്കിലും അയാളുടെ കയ്യിൽ കത്തുന്ന ഒരു ചൂട്ടുണ്ടു്. ഞങ്ങൾ വേഗം ഒരു ആൽവൃക്ഷത്തിന്റെ മറയിൽ ഒളിച്ചിരുന്നു.

അയാൾ നടന്നകന്നു. ഞങ്ങളും എണീററു.

"ചിററപ്പനാണല്ലോ"

അത്ഭുതത്തിലേറെ സമാധാനത്തോടെ ലിസാ പറഞ്ഞു.

പറങ്കിമാവുകൾ എണ്ണമില്ലാതെ നില്ക്കുന്ന ആറോഡിലൂടെ ഞങ്ങൾ നീങ്ങി. അരമൈൽകൂടിയുണ്ടു്, റെയിൽവേ സ്റ്റേഷനിലേക്കു്.

രാത്രിയുടെ അന്ത്യയാമം ആരംഭിച്ചു.

"ലിസാ" ഞാൻ വിളിച്ചു.

"ഉം" അവൾ വിളികേട്ടു.

"എങ്ങോട്ടാ നാം പോകുക" തമാശയായി ഞാൻ ചോദിച്ചു.

"വടക്കോട്ടു്"

"ഒരു നിശ്ചിതസ്ഥാനംവേണ്ടേ?"

"അതവിടെ ചെല്ലുമ്പോൾ തോന്നുന്നതു്."

എന്റെ ഉള്ളിൽ എന്തോ ഒരു ഭീതി. ഞാൻ സ്വയം എന്തൊക്കെയോ ചോദിച്ചുപോയി. ആദിയും അന്ത്യവും അറിയാത്ത ഈ പ്രപഞ്ചത്തിൽ നീലാകാശത്തിലൂടെ സ്വൈര സല്ലാപം ചെയ്യുന്ന ഇണപ്രാവുകളെപ്പോലെ ഞങ്ങൾ മുമ്പോട്ടു നീങ്ങി.

പച്ചയും, ചെമപ്പും, നീലയുമായി അനവധി ആലക്തിക ദീപങ്ങൾ സ്റ്റേഷന്റെ പരിസരത്തെ, വെളുത്ത വാവുദിവസത്തെ നഭോമണ്ഡലംപോലെ ആകർഷണീയമാക്കുകയാണ്.

അവൾ വേഗം സാരിത്തുമ്പുകൊണ്ട് തലമൂടിയിട്ടു. ഏതാനും നിമിഷങ്ങൾക്കുശേഷം ഞങ്ങൾ സ്റ്റേഷനിലെത്തി. അടുത്തുകണ്ട ഒരാളോട് ഞാൻ ചോദിച്ചു:

"വടക്കോട്ടുള്ള ട്രെയിൻ എപ്പോൾ പോകും?"

"15 മിനിററിനകം." അയാൾ മറുപടി പറഞ്ഞു.

ഞാനങ്ങനെ രണ്ടുടിക്കററുകൾ വാങ്ങി. ഞങ്ങൾ സൗകര്യമായിക്കണ്ട കംപാർട്ടുമെന്റിലേക്കു കയറി. മററാരും ഇല്ലവിടെ.

അധികം വൈകിയില്ല ഒരു നീണ്ട ചൂളം വിളിയോടുകൂടെ തീവണ്ടി മുന്നോട്ടു ഗമിച്ചുതുടങ്ങി. എന്തൊക്കെയോ എന്റെ ഹൃദയത്തിൽ തങ്ങിനില്ക്കുകയാണ്. ചിരിക്കുവാനും കരയുവാനും തോന്നുന്നില്ല. വാക്കുകിട്ടാത്ത വൈകല്യനിമിഷങ്ങൾ.

"മിട്ടക്കൊന്നും പറയണ്ടാ, ഭീരുവാണ്." എന്നെ എന്തിൽനിന്നൊക്കെയോ മോചിപ്പിക്കുവാനെന്നപോലെ അവൾ പറഞ്ഞു.

"ഹോ, നമ്മളു വലിയ ധീരയാ." അല്പം പരിഹാസം സ്ഫുരിക്കത്തക്കവണ്ണം ഞാൻ പറഞ്ഞു.

"ധീരയല്ലെങ്കിലും ഭീരുവല്ല."

"ആളെ അറിയാതെ വരും."

"ആരാ?"

"ചെക്കനും മറ്റും."

"മാത്തുതെച്ചോണ്ടേ പോകും."

"ആകട്ടെ അടുത്ത സ്റ്റേഷനിൽവച്ചു നമ്മളെ കണ്ടു പിടിച്ചാലോ?"

"അതൊക്കെ ഇനി പിന്നെ. ഞാനൊന്നുറങ്ങട്ടെ."

അവൾ ആ ഇരുന്ന സീറ്റിൽതന്നെ കിടന്നു.

ട്രെയിൻ കുന്നിൻ ചെരുവുകളും, പുഞ്ചപ്പാടങ്ങളും, നിരത്തുകളുമെല്ലാം പിന്നിലാക്കിക്കൊണ്ടു് മുന്നേറുകയാണു്.

അവൾ സർവ്വതും മറന്നു സുഖനിദ്രയിലാണ്ടു. ഗാട്ടുനില്ക്കുന്ന പോലീസുകാരനെപ്പോലെ ഞാൻ അവിടെത്തന്നെയിരുന്നു. പേക്കിനാവുകളോ, മധുര സ്വപ്നങ്ങളോ അടഞ്ഞിരിക്കുന്ന ഈ മിഴികളുള്ളിൽ തങ്ങി നില്പുണ്ടാവും. പരിശുദ്ധപ്രേമത്തിൻെറ സാക്ഷാത്ക്കരണത്തിനായി അഗ്നി പരീക്ഷണങ്ങളുടേയും, ജീവിതവേദനകളുടേയും അഗാധ ഗർത്തത്തിലേക്കു് ആത്മാർത്ഥതയോടെ ഇറങ്ങിത്തിരിച്ചിരിക്കുന്ന ഇവൾ നിശ്ചയമായും, ശകുന്തളയുടേയും, സാവിത്രിയുടേയും, ദമയന്തിയുടേയും ചരിത്രത്തിനു മാറ്റൊലി സൃഷ്ടിക്കുകയാവാം എന്നെനിക്കു തോന്നിപ്പോകുന്നു. ചരിത്രത്തിൻെറ താളുകളിൽ അനർഘമായ അദ്ധ്യായങ്ങൾ രചിച്ചുകൊണ്ടു് അവരെല്ലാം ഇന്നു് അനന്തതയിൽ അന്തിവിശ്രമം കൊള്ളുകയാണു്.

ജീവിതം ക്ഷണികമെങ്കിലും മനുഷ്യൻ മനോജ്ഞമായ എന്തിനെയോവേണ്ടി പണിയെടുക്കുന്നു. ഇതാ ഇവളുടെ മുഖപത്മം! ജഗന്നിയന്താവിൻെറ ഹൃദയത്തിനു കുളിർമ്മ നൽകിയ ഒരു സൃഷ്ടിയായിരിക്കണം ഇവൾ. കണ്ണുകളും നയനങ്ങളും ഹാ! ആകെ വടിവു് ഒത്തിരിക്കുന്നു. വിശ്വസൗന്ദര്യത്തിനു മാറ്റുകൂട്ടുന്ന ഈ ജഡം എത്രകോടി കീടങ്ങളുടെ ആവാ

സസ്ഥാനമാകും. ഈ ഇരുണ്ട കവിൾത്തടങ്ങളെല്ലാം മൺതരികളായി മാറുമ്പോൾ ഈ കപോലത്തിനെന്തൊരഴകായിരിക്കും!! . . . .?

...............ഛേയ്‌ എന്നൊരു ചിന്ത.

ട്രെയിൻ വളവുകൾ തിരിയുന്നതുപോലെ ഞാനും ചിന്തയുടെ ഓരോ വിടവുകളും നികത്തുകയാണ്.

എന്നെ അനാഥനാക്കിത്തീർത്ത ആ സംഭവം എന്റെ മുമ്പിൽ തെളിഞ്ഞുവന്നു.

നീണ്ട പതിനഞ്ചു വർഷങ്ങൾക്കു മുമ്പ് സമൃദ്ധിയുടെയും, ഐശ്വര്യത്തിന്റേയും അലയൊലികൾ മിന്നിനിറഞ്ഞിരുന്ന ആ കൊച്ചു ഗ്രാമം സർവ്വനാശത്തിന്റേയും സാക്ഷാൽക്കാരമായിരുന്നു. ഒട്ടും പ്രതീക്ഷിതമായിരുന്നില്ല, ആ നാട്ടിൽ കോളറാ പടർന്നുപിടിച്ചു. ആയിരമായിരങ്ങൾ ചത്തൊടുങ്ങി. മാറത്തടികളും, പൊട്ടിക്കരച്ചിലുകളും, കണക്കില്ലാതെ ഉയർന്നു. ഭാര്യമാരില്ലാത്ത ഭർത്താക്കന്മാരും, മാതാപിതാക്കന്മാരില്ലാത്ത പിഞ്ചു കുഞ്ഞുങ്ങളും മനുഷ്യാത്മാക്കളോടുള്ള വെല്ലുവിളിയായി പാഞ്ഞടുത്ത അഗ്നിപരീക്ഷണത്തിന്റെ അവശിഷ്ടമെന്നോണം ശേഷിച്ചു. ഞാനും ആലംബഹീനനായി.

കിട്ടിയ ജീവനുംകൊണ്ടു് ഞാൻ നാടുകൾതോറുമലഞ്ഞു, മനുഷ്യ ജഡത്തിന് ഒരു കൃമിയുടെ വിലപോലും കല്പിക്കാത്ത നഗരവാസികളെ എനിക്കറിയാം.

എനിക്കു നല്ല ഓർമ്മ തോന്നുന്നതു് മാണിച്ചേട്ടന്റെ നാടകക്കമ്പനിയിൽ ചേർന്നതു് മുതലാണ്. തെരുവിന്റെ സന്തതികളായ എന്റെ സുഹൃത്തുക്കളുമായുള്ള സ്നേഹമസൃണമായ സമ്പർക്കംകൊണ്ടു് അഭിനയ കലയെക്കുറിച്ചു ഞാൻ പഠിച്ചു.

എന്നെ ഞാനാക്കിത്തീർത്തതു് മാണിച്ചേച്ചിയാണു്. സമ്മതിക്കാതെ തരമില്ല. ഒരു ദിവസം അലഞ്ഞുതിരിഞ്ഞുവന്ന എന്നെ ഒരു ബീഡി തെറുപ്പുകാരനാക്കിയതു് ആ സ്നേഹസമ്പന്നനാണു്......

ലിസാ ഞെട്ടിഎഴുന്നേല്ക്കുന്നു, പേക്കിനാവുകണ്ടിട്ടാവാം.

“ലിസാ” ഞാൻ വിളിച്ചു.

“ഉം”

“എന്തു്! സ്വപ്നമോ?”

“ഒന്നും ഓർമ്മയിൽ വരുന്നില്ല.”

അവൾ കണ്ണുതിരുമ്മി എഴുന്നേററിരുന്നു. പ്രഭാതത്തിന്നുള്ള പ്രാരംഭമാണു്. കിഴക്കൻ മലകളെല്ലാം ഉദയാർക്കന്റെ മറകളായി നില്ക്കുകയാണു്...........

തണുപ്പുകൊണ്ടായിരിക്കണം ചുററുപാടുമുള്ള ഓരോ വീടിന്റെയും പരിസരത്തുനിന്നും പുകപടലം ഉയരുന്നുണ്ടു്. അവർ തീകായുകയാണു്. മഞ്ഞും മഴയുമറിയണ്ടാത്ത ട്രെയിൻ മന്ദതയോ, വേഗതയോകൂടാതെ സ്ഥിരം ശാന്തതയിൽ മുന്നോട്ടു പോയിക്കൊണ്ടേയിരിക്കുന്നു.

## രണ്ട്

മണി എട്ടായിട്ടുണ്ട്. ഉദയാർക്കന്റെ ചെങ്കതിർവീചികൾ സർവ്വത്ര വ്യാപിച്ചുകഴിഞ്ഞു. പശ്ചിമചക്രവാളത്തിൽ വെള്ളിമേഘങ്ങൾ പരസ്പരം ചുംബനനിരതരായിരിക്കുകയാണ്. സ്വപ്നങ്ങളുടെ ശവക്കല്ലറകളിലും, മണിയറകളിലും തളർന്നുറങ്ങിയവരെല്ലാം പ്രവൃത്തിയുടെ പരപരത്ത വശങ്ങളിലേക്കിറങ്ങി. കൊള്ളക്കും, കൊലക്കും ഇതര പാതകങ്ങൾക്കും കൂട്ടുനില്ക്കുന്ന അന്ധകാരലോകം അന്തർദ്ധാനം ചെയ്തു. പൊന്നണിപ്പൊൻപുലരി പ്രപഞ്ചത്തെ ആവരണം ചെയ്തിരിക്കുന്നു.

ഇപ്പോൾ ഇളംവെയിൽ കൊള്ളാൻ നല്ല രസമാണ്. മഞ്ഞുപെയ്യുന്ന മകരമാസം! പുൽക്കൊടികളെല്ലാം തുഷാരമുത്തുകളണിയുന്ന നാളുകൾ! നാണംകുണുങ്ങുന്ന വസുന്ധരയുടെ മൂടുപടംപോലെ അല്പംമുമ്പ് ഭൂതലത്തെ മൂടിക്കിടന്ന മഞ്ഞുമേഖലകൾ മറഞ്ഞിരിക്കുന്നു.

ചുററുപാടുമുള്ള നിരത്തുകളിലൂടെയും ഗ്രാമപാതയിലൂടെയും ആളുകൾ പ്രവർത്തനനിരതരായി ചുററിത്തിരിയുന്നുമുണ്ട്. "ലീസാ, വിശക്കുന്നുണ്ടോ?" വെറുതേ എന്നപോലെ ഞാൻ ചോദിച്ചു.

"ഉണ്ടു്". വല്ലതും തരാമോ സാറേ" അല്പം പരിഹാസഭാവത്തോടെ അവളും.

"കളിയാക്കുകയും മറ്റും വേണ്ടാ, അരമണിക്കൂറിനകം അടുത്ത സ്റ്റേഷനിൽ എത്തും. അവിടെ മുപ്പതു മിനിട്ടു താമസമുണ്ടു്. വേണമെങ്കിൽ വല്ലതും മേടിച്ചുതരാം."

"ഓ! വല്യ നിർബന്ധമൊന്നുമില്ല"

"എനിക്കു വേണ്ടിയെങ്കിലും . . "

അവൾ മനോഹരമായ ആ ചുററുപാടുകളുടെ ആകർഷണീയതയിലമന്നു് അങ്ങിനെ ഇരുന്നു പോയി. അവളുടെ ഓരോ ചലനവും ഞാൻ സശ്രദ്ധം നിരീക്ഷിച്ചു. യുവത്വത്തിൻെറ മാദകമായ തിളക്കമൊന്നും അവൾക്കില്ല.

ഭാവിയെക്കുറിച്ചു ചിന്തിക്കുകയാവാമവൾ. വളരെ നേരമുണ്ടു് ഇങ്ങിനെ ഇരിക്കുന്നു.

"ലീസാ" ഞാൻ വിളിച്ചു.

"ഉം" തിരിഞ്ഞു നോക്കാതെ തന്നെ അവൾ മൂളി.

"സ്റ്റേഷനായി"

അവൾ വേഗം മുന്നോട്ടുനോക്കി. വെളിയിലേക്കു നീട്ടിപ്പിടിച്ചിരുന്ന തല അവൾ അകത്തേയ്ക്കുവലിച്ചു.

"എനിക്കൊന്നും വേണ്ടാ" അവൾ പറഞ്ഞു.

"ഉം"?

"എന്തോ ഒരു തളർച്ച."

"സാരമില്ല. കാപ്പി കുടിക്കുമ്പോൾ മാറും."

"ഇവിടെ അരമണിക്കൂർ താമസമുണ്ടെന്നു് ആരു പറഞ്ഞു?"

"ആരും പറഞ്ഞില്ല."

തീവണ്ടി ഫ്ളാറ്റ്ഫാമിനോടു ചേൎന്നുനിന്നു. വളരെ പേർ അവിടെ കൂടിയിട്ടുണ്ടു്, യാത്രയ്ക്കൊരുങ്ങി വന്നവരായി. ഞാൻ പുറത്തേക്കിറങ്ങി.

"വേഗം വരണേ" അവൾ അറിയിച്ചു.

ഞാൻ അവിടെ മുഴുവനും തിരക്കി നടന്നു. എന്തെങ്കിലും അല്പം വാങ്ങിക്കുവാൻ. മാസികകളും പത്രങ്ങളും വില്ക്കുവാൻ ധാരാളം പേരുണ്ടു്. തിക്കും തിരക്കുംതന്നെ. സ്റ്റേഷന്റെ പിറകിലായി ഉദ്ദേശം ഇരുപതുവാര അകലെ ഒരു ചായക്കട ഞാൻ കണ്ടു. വേഗം അങ്ങോട്ടു നടന്നു.

ഒട്ടേറെപേർ അവിടെയും തിങ്ങി നില്പുണ്ടു്. എന്തെങ്കിലും ഒന്നു വാങ്ങിക്കാൻ തന്നെ ക്ലേശമാണു്.

ഒരുതരത്തിൽ കുറേപഴങ്ങളും ഫ്ളാസ്ക്കു നിറയെ കാപ്പിയും വാങ്ങിക്കൊണ്ടു് ഞാൻ നടന്നു. അപ്പോഴേക്കും ട്രെയിനിന്റെ യന്ത്രങ്ങൾ ചലിക്കുന്ന ശബ്ദം എന്റെ ചെവിയിൽവന്നുതറച്ചു. വളരെ ബദ്ധപ്പെട്ടു ഞാൻ ഓടി. ഫ്ളാറ്റുഫോറത്തിൽനിന്നു ഒരു വൃദ്ധൻ മറിഞ്ഞുവീണു. ഒരു കുട്ടിയുടെ കാലിൽ ചവുട്ടി. പത്രക്കെട്ടുമായി എതിരെ കടന്നുപോയ ഒരു യുവാവിന്റെ കയ്യിലിരുന്ന പത്രങ്ങൾ ചിന്നിച്ചിതറി.

ആകെ ഒരു പിരളി

ഒരു തരത്തിൽ ഓടിപ്പാഞ്ഞു വണ്ടിയിൽ കയറി.

"ഹാ ദൈവമേ" ഇപ്പഴാ എന്റെ മനസ്സൊന്നു് തണുത്തു്''– അതുവരെ എന്നെ നോക്കിയിരുന്നലിസാ പറഞ്ഞു.

അവൾ വല്ലാതെ പരിഭ്രാന്തചിത്തയായി കാണുമെന്നു് ഞാനൂഹിച്ചു. ജീവിതം മുഴുവനും ആനന്ദമായി കഴിക്കുവാൻ എല്ലാ പരിതഃസ്ഥിതികളും അനുകൂലമായി ലഭിച്ച ഒരു നാട്ടുപെണ്ണു് യൗവനത്തിന്റെ തള്ളലുകൊണ്ടോ, നിൎമ്മലമായ ഹൃദയത്തിൽ നിന്നും ത്യാഗത്തിന്റെയും, സ്നേഹത്തി

ന്റെയും ഗാനകല്ലോലമുയർന്നതുകൊണ്ടോ, മനസ്സിനിണങ്ങിയ ഒരു ആളോടൊത്തു ഇറങ്ങിത്തിരിച്ചു. അവൾക്ക് കാമുകനെ പിരിയേണ്ടിവരുന്നത് എത്രകണ്ട് ഭീകരപ്രവർത്തനത്തിന് പ്രേരണാത്മകമല്ല. ഒരു പക്ഷെ വണ്ടിയിൽ ചാടിക്കയറിയതിനിടയിൽ കാലുതെററി ഞാൻ പാളത്തിൽ വീണു് ചക്രങ്ങൾ എന്റെ ദേഹത്തുകൂടി കയറിയിരുന്നെങ്കിൽ നിശ്ചയമായും അവളും പ്രാണത്യാഗം ചെയ്യും. ആദിയും അന്തവുമില്ലാത്ത ലോകത്തിൽ ആരുമൊരാലംബമില്ലാതെ ഒരു സ്ത്രീ ജീവസന്ധാരണം ചെയ്യാൻ മുതിരുകയോ? പൂവൻ കോഴികളെപ്പോലെ പുരുഷന്മാർ പായുമ്പോൾ....... ശ്വാസം മുട്ടി മരിച്ചുപോകും.

സ്ത്രീത്വത്തിന്റെ മനസ്സാക്ഷിയായ ചാരിത്ര്യംവിററിട്ട് എന്തിനൊരുവൾ ജീവിക്കണം?

സ്നേഹത്തിന്റെ അവസാനത്തെ നിർച്ചാല്യം അണകെട്ടി അടയ്ക്കപ്പെട്ടു.

“ഹോ! ചിന്തകൾ അന്തമില്ലാതെ സഞ്ചരിക്കുകയാണു്.” എന്റെ വിചാരങ്ങൾ അവളെയും വേദനിപ്പിക്കുന്നുണ്ടാകുമോ?

“ലിസ, കാപ്പികുടിക്കു” ഞാനഭ്യർത്ഥിച്ചു.

“എനിക്ക തീരെ ഉന്മേഷം തോന്നുന്നില്ല”..... അവൾ അറിയിച്ചു.

“എങ്കിലും പഴം തിന്നു്” ഞാൻ രണ്ടു പഴങ്ങൾ അവളുടെ നേരെ നീട്ടി.

ഒരു തരത്തിൽ അവളതുള്ളിലാക്കി. . . . .

നീണ്ട മണിക്കൂറുകൾ ചിലതുകൂടി ആരോടും പറയാതെ ധിക്കാരത്തോടെ കടന്നുപോയി.

"എന്താണു ലിസാ ഇത്രവിചാരം"

"ഹോ! ഞാൻ ഭയന്നുപോയി ചാട്ടംകണ്ടപ്പോൾ"

"അതാണോ ഇത്രവിഷാദം"

"വിഷാദമൊന്നുമില്ല"

"പിന്നെ വീട്ടിൽനിന്നു പോന്നതിനാലാണോ?"

"ഏയ്. ഒന്നുമില്ല. . . ."

"ഒന്നു ചിരിക്കൂ. . . . ഞാനൊന്നുകാണട്ടെ"

അവൾ നിസർഗ്ഗസിദ്ധമായ ഒരു മന്ദഹാസം ചൊരിഞ്ഞു. എന്റെ ഹൃദയത്തിലൊരു തണുപ്പുവീശി..

"നാളെ എട്ടുമണിക്കു നമുക്കവിടെത്താം"

"നാടകക്കമ്പനിക്കെഴുതിയിട്ടില്ലേ?"

"പിന്നെ വെറുതെയാ"

"ഞാൻ ചോദിച്ചെന്നേയുള്ളു."

"ഇപ്പഴവരു വന്നുകാണും"

"നല്ലപരിശ്രമിയായിരിക്കും"

പിന്നീടും എന്തൊക്കെയോകൂടി ഞങ്ങൾ സംസാരിച്ചു. ഒരു നിരത്തിലൂടെ ട്രെയിൻ നീങ്ങുകയാണു്.

ഒരു മണിയോടടുത്തു. ട്രെയിൻ ഒരു സ്റ്റേഷനിൽ നിന്നു. എല്ലാവരും പുറത്തേക്കിറങ്ങി. ഞാൻ ഒരാളോടുചോദിച്ചു.

"ഇവിടെ എത്രതാമസമുണ്ടു"

"ഒരു മണിക്കൂറുണ്ടു്. ഉണ്ണുകയും മററുംചെയ്യാം".

സ്നേഹപുരസ്സരം അയാൾ പറഞ്ഞു.

ലിസായെ വിളിച്ചുകൊണ്ടു് ഞാൻ അടുത്തു കണ്ട ഒരു ഹോട്ടലിലേക്കു തിരിച്ചു. ട്രെയിനിലെ ജോലിക്കാരും അവിടെത്തന്നെയാണു് ഉണ്ണുന്നതു്. അതുതന്നെ ആശ്വാസമാണു്. ഈ നേരത്തു സദ്യപൊടിപൊടിക്കുന്നതിനായി പന്തലിൽ രാത്രിമുഴവൻ പണിയെടുത്തവരുടെ മുഖങ്ങൾ ഞാനോർത്തു.

ഈ ഹോട്ടലിൽത്തന്നെ ഗംഭീരമായ സദ്യയാണ് നടക്കുന്നതു്. ഒരു നാട്ടുപെണ്ണായ ലീസായെ അമ്പരപ്പിക്കുന്ന ചുററുപാടുകളാണവ. ഓരോ മുറിയിലും കാററു വിതറുന്ന പങ്കകൾ കറങ്ങുകയാണ്. വലിയ ഉദ്യോഗസ്ഥന്മാരെപ്പോലെയാണ്, ജോലിക്കാർ കർത്തവ്യനിരതരായി നാലുപാടും നടക്കുന്നതു്.

മാർബിൾ പലകതറച്ച മേശമേൽ കൈവച്ചിരുന്നപ്പോൾ എന്താണെന്നില്ലാത്ത തണുപ്പുതോന്നി. സിദ്ധി മാതാ തങ്ങളുടേയും രാഷ്ട്രീയനേതാക്കന്മാരുടേയും ഒട്ടേറെ പടങ്ങൾ ആ ചുവരിൽ തൂങ്ങുന്നുണ്ട്.

പച്ച പരിഷ്ക്കാരത്തിന്റെ സാക്ഷാത്കാരമായ ആ ഹോട്ടലിന്റെ പിൻഭാഗം എന്നെ ലജ്ജിപ്പിച്ചുകളഞ്ഞു. മുൻവശത്തു കണ്ടന്ന ആകർഷണീയതയോ, വെടിപ്പും, വൃത്തിയുമോ പിൻപിലില്ല. എച്ചിലിലകളും, ചീഞ്ഞ ഇലകളിൽനിന്നും വമിക്കുന്ന ദുർഗന്ധവും, അതിന്റെയെല്ലാം മീതെ കുരച്ചും കടിച്ചും ശബ്ദമുണ്ടാക്കിക്കൊണ്ട് നിരന്ന നായ്ക്കളും. . . . ആകെ വിചിത്രമായിരിക്കുന്നു. . . . .

റെയിൽവേസ്റ്റേഷന്റെ പിൻവശത്തൊരു കാർ വന്നു നിന്നതു് ഒരു ഞെട്ടലോടുകൂടിയാണു ഞാൻ കണ്ടതു്. മാണിച്ചേട്ടന്റെ നാടകക്കമ്പിനിയിലെ കോമിക്ക നടനായ മുണ്ടൻ മത്തനും, മററാരു പ്രധാനനടനായ രാംദേവും കാറിൽനിന്നും പുറത്തേക്കിറങ്ങി. വായിലേക്കു വയ്ക്കുവാനുയർത്തിയ ഉരുള കയ്യിൽത്തന്നെ ഇരുന്നുപോയി. . . .

ഒന്നുരണ്ടു നിമിഷങ്ങൾകൂടി കടന്നുപോയി.

എന്റെ സ്തംഭിച്ചുള്ള ഇരുപ്പും ഭാവഭേദങ്ങളും കണ്ട് മിഴിച്ചിരുന്ന ലിസമ്മ ചോദിച്ചു.

“എന്തുപററി രാജു”

ഒന്നും സംഭവിക്കാത്ത മട്ടിൽ ഞാൻ പറഞ്ഞു. “ഓ,

ണെന്നുമില്ല. എനിക്കു ചോറു മതി. നീ ഉണ്ണു. ഞാനപ്പുറത്തിരിക്കാം.''

വേഗം കൈകഴുകിയിട്ട് ഞാൻ കസേരയിൽ ചെന്നിരുന്നു. പുറത്തേക്കു ശ്രദ്ധിക്കുവാൻ തുടങ്ങി. എൻെറ ഹൃദയസ്പന്ദനം ഇരട്ടി വർദ്ധിച്ചു......

അവർ ഒററം മുതൽ തീവണ്ടിയുടെ മറേറ അററംവരെ പരിശോധിച്ചു തുടങ്ങി.

''പറയൂ രാജു എന്താണു സംഭവിച്ചതു്?'' എൻെറ അടുത്തു വന്നു നിന്നു ലിസം ചോദിച്ചു.

''നോക്കൂ'' കാറു കിടക്കുന്നടത്തേക്കു് കൈ ചൂണ്ടിക്കൊണ്ടു് ഞാൻ പറഞ്ഞു. അവൾ സ്തബ്ധയായി നിന്നുപോയി.

ഞാൻ ആ ഭിത്തിയിൽ തൂങ്ങിയിരിക്കുന്ന ക്ലോക്കിലേക്കു നോക്കി. മണി ഒന്നു് അമ്പതു്. ഇനിയും പത്തു മിനിററ് ഉള്ളൂ വണ്ടി വിടാൻ. ഞങ്ങളുടെ കൂടെ ഭക്ഷണം കഴിക്കുവാൻ വന്നവരെല്ലാം തിരിയെ അതതു കംപാർട്ടുമെൻറിൽ പ്രവേശിച്ചുകഴിഞ്ഞു. അവരുടെ പരിശോധന തീർന്നിട്ടില്ല. ഒരായിരം മിന്നൽപടക്കങ്ങൾ എൻെറ തലക്കുള്ളിലിരുന്നു മിന്നുന്നപോലെ എനിക്കു തോന്നി. ഞങ്ങൾക്കു പരസ്പരം നിസ്സഹായതയോടെ നോക്കുവാനല്ലാതെ, മുഖത്തു തിരതല്ലുന്ന ഹൃദയവേദന മനസ്സിലാക്കുവാനല്ലാതെ, എന്തെങ്കിലും പറയുവാനോ ഏതെങ്കിലും പ്രവർത്തിയിൽ മുഴുകുവാനോ സാധിച്ചില്ല.

കരുണയുടെ ഒരു ചെറിയ അംശംപോലും പ്രദർശിപ്പിക്കാതെ മുഴുത്ത അഞ്ചു മിനിററുകൾകൂടി ഇങ്ങിനി വരാത്ത വണ്ണം മറഞ്ഞു. മണി ഒന്നു്, അമ്പത്തിയഞ്ചു മിനിട്ടു്. ഒരു മണിയൊച്ച കേട്ടു. കേവലം അഞ്ചു മിനിററു്. രണ്ടുജീവിതങ്ങളുടെ ഭാവിയെ നൂൽപ്പാലത്തിലൂടെ കടത്തിവിടുകയാണു്.

ഇനിയും അവശേഷിക്കുന്നതു് രണ്ടു മിനിററാണു്. പച്ചയും ചെമപ്പും നിറമുള്ള രണ്ടു കൊടികളുമായി സ്റ്റേഷൻ മാസ്റ്റർ പ്ലാററുഫോമിൽ എത്തിക്കഴിഞ്ഞു. വീണ്ടും ഒരൊററ മിനിററു് ......

തീവണ്ടി നീണ്ട ഒരു ചൂളം വിളിച്ചു....

അവർ താഴെയിറങ്ങി. കാറിനോടടുത്തു ഡോർ തുറന്നു. കാർ നീങ്ങി. ഇരുപതു സെക്കൻറു് മാത്രം, .... യന്ത്രം ശബ്ദിക്കുന്നു. ഞങ്ങളോടി. വണ്ടിയിൽ കയറി....

ചക്രങ്ങളുരുണ്ടുതുടങ്ങി....

ജ്വലിച്ചുയരുന്ന അഗ്നിപർവ്വതത്തിൽ പേമാരി ചൊരിഞ്ഞതുപോലെ തോന്നുന്നു.

ഞങ്ങൾ പലതും പറഞ്ഞു. തീവണ്ടി പുതിയ പുതിയ ഓരോ സ്ഥലങ്ങളും പിന്നിലാക്കുന്നതുപോലെ ഞങ്ങളും ജീവിതത്തിൻെറ പുതിയ പുതിയ ഓരോ വിനാഴികകളും കടത്തിവിടുകയാണു്.

നീണ്ട മണിക്കൂറുകൾ പലതും കഴിഞ്ഞു.

പക്ഷികൾ ചേക്കേറുവാൻ തിടുക്കത്തിൽ പാഞ്ഞുതുടങ്ങി. അന്തിക്കതിരവൻെറ കനകരശ്മികൾ ആഴിനിരപ്പിൽ കുങ്കുമം കലർത്തിക്കഴിഞ്ഞിരിക്കയാണു്.

തീവണ്ടിയുടെ മുൻപിലൊരു മുഴുത്ത ദീപപ്രകാശം തെളിഞ്ഞുവന്നു. ഈയാംപാററകൾ എണ്ണമററവിധം വട്ടമിട്ടു പറന്നുതുടങ്ങി. വണ്ടിയുടെ വേഗത വർദ്ധിക്കുംതോറും പടിഞ്ഞാറുനിന്നും അടിക്കുന്ന തണുത്ത കാററിനു് മാധുര്യം കൂടിവരുന്നു.

രാത്രി എട്ടു മണിയോടടുത്തു. തീവണ്ടി പുതിയൊരു സ്റ്റേഷനിലെത്തി. ജോലിക്കാരോടൊപ്പം യാത്രക്കാരിലധികം പേരും അത്താഴത്തിനു ഹോട്ടലിലേക്കു പോയി.

അർദ്ധരാത്രിയായപ്പോഴേക്കും അന്തരീക്ഷം കലുഷമായി കാണപ്പെട്ടു. ഒരു കൊടുങ്കാററ് ആരംഭിച്ചു. തീവണ്ടി, പാളം തെററിപ്പോകുമോ എന്നു തോന്നിപ്പോകുന്നു. കൊള്ളിയാൻ പല പ്രാവശ്യം മിന്നി. അധികം വൈകിയില്ല തുള്ളിക്കൊരു കുടംപോലെ മഴയും ആരംഭിച്ചു.

അസ്പഷ്ടമായ പ്രകാശത്തിൽ ചുററുമുള്ള ചില കുന്നുകൾ വിറയ്ക്കുന്നതു കാണാം.

ലീസാ സുഖനിദ്രയിലാണ്ടിരിക്കുകയാണ്. മഴ ശമിക്കുന്ന ലക്ഷണമില്ല. മഴത്തുള്ളികളെ ഭേദിച്ചുകൊണ്ട് ചൂളം വിളിയോടെ തീവണ്ടി മുന്നേറുന്നു. തണുത്ത ഒരു കാററ് കിഴക്കോട്ടടിച്ചു. അവൾ ചൂളിച്ചുരുണ്ടുപോയി.

വണ്ടി ഏതാണ്ട് അരഫർലോങ്ങ് നീളമുള്ള ഒരു പാലത്തിലേക്കു കയറുകയാണ്. കിഴക്കൻ മലവെള്ളം പാലം മൂടി തകർത്താഴുകുന്നു. പെട്ടെന്നൊരു ശബ്ദം കേട്ടു. . . . ഒരു ക്രൂരക്കരച്ചിലും. ഞാൻ തല പുറത്തേക്കിട്ടു മുന്നോട്ടു നോക്കി. എൻജിനും ആദ്യത്തെ ഒരു കമ്പാർട്ടുമെൻറും പാളത്തിലില്ല! പുറകേ ഓരോന്നും പാളം തെററുന്നു. എൻെറ തലക്കെന്തോ ഒരു മത്തുപിടിച്ചപോലെ.

ഞാൻ പൊട്ടിക്കരഞ്ഞുപോയി...... "ലീസാ"—ഞാൻ ദിഗന്തത്തെയും ഭേദിക്കത്തക്ക ഉച്ചത്തിൽ അലറി. അവൾ കണ്ണുതുറന്നു. ഭീതിയാൽ ഉയർത്തിപ്പിടിച്ച മുഖവുമായി അവൾ എന്നോട്ടു പററിച്ചേർന്നുനിന്നു.

ഞങ്ങളിരുന്ന കംപാർട്ടുമെൻറ് ചരിഞ്ഞു. . . . . ഒന്നു മൊന്നും അറിഞ്ഞുകൂടാ.

## മൂന്ന്

ഞാൻ കണ്ണുതുറന്നപ്പോൾ ഒരെത്തുംപിടിയും കിട്ടാത്ത സ്ഥാനത്താണ് കിടക്കുന്നതു്. എന്റെ ദൃഷ്ടികൾ നാലു ചുററിലും വ്യാപിച്ചു. ഒരാസ്പത്രിയാണ്....മണി പകൽ എട്ടോളം ആയിട്ടുണ്ട്.

പെട്ടെന്ന് ഒരു കുപ്പിയും ഒരു ഔൺസ്ഗ്ലാസുമായി ഒരു സ്ത്രീ എന്റെ അടുത്തു വന്നിരുന്നു. "മരുന്നു കുടിക്കൂ"

കുപ്പിയിൽനിന്നും ഗ്ലാസിലേക്ക് മരുന്നു പകർന്ന് എന്റെ നേരെ നീട്ടിക്കൊണ്ട് അവൾ പറഞ്ഞു. അവളൊരു നേഴ്സായിരിക്കുമെന്ന് ഞാൻ ഊഹിച്ചു.

"ഞാനെങ്ങനെ ഇവിടെ വന്നു?"

എന്റെ വായിൽനിന്നും ഈ വാക്കുകൾ പുറത്തുവന്നപ്പോൾ അവരുടെ മുഖത്തൊരു നിസ്സഹായത നിഴലിച്ചു. ചുററിലുമുള്ള കട്ടിലുകളിൽ രോഗികൾ കിടപ്പുണ്ട്. അവരെല്ലാം എന്നെത്തന്നെയാണ് തുറിച്ചുനോക്കുന്നതു്.

നിലത്തു വീണുകിടന്ന പുതപ്പെടുത്ത് എന്റെ കാൽപാദങ്ങളെ മൂടിയിട്ടുകൊണ്ടു അവളെന്തോ പറഞ്ഞുതുടങ്ങി.

"തീവണ്ടിയിൽ വന്നതു് ഓർമ്മയുണ്ടോ"

"ഉം?"

"വണ്ടി മറിഞ്ഞു"

"ആ വണ്ടിയിൽ ഉണ്ടായിരുന്നവർ എല്ലാം ഇവിടെയുണ്ടോ?"

"എത്ര പേർ ഉണ്ടായിരുന്നെന്നോ ആരെല്ലാം രക്ഷപ്പെട്ടുവെന്നോ അറിഞ്ഞുകൂടാ"

"പെണ്ണുങ്ങളാരും രക്ഷപ്പെട്ടില്ലേ"

"ഉം"

"എന്റെ ലിസാ....."

എന്റെ ഹൃദയത്തിലൂടെ ഒരു കൊള്ളിയാൻ മിന്നി.... അവർ മരുന്നെന്റെ നേരെ നീട്ടി.

"ഇതു കുടിക്കൂ"

ഞാനതു ഒറ്റ ശ്വാസത്തിനുള്ളിലാക്കി. അവൾ ആ പുതപ്പെല്ലാം നേരെയിട്ടിട്ട് കട്ടിലിൽനിന്നും എഴുന്നേറ്റു. "അതുമിതും ഒന്നും ഓർക്കരുത്" അവൾ വേഗം നടന്നു. ഞാൻ സൂക്ഷിച്ചു. അടുത്തുകിടക്കുന്ന ഒരു രോഗിയുടേയും അടുത്തവൾ ചെല്ലുന്നില്ല. ആ താടിക്കാരന്റെ പുതപ്പു മുഴുവൻ നിലത്താണല്ലോ? അവളെന്ത് അതൊന്നെടുത്തു നേരെയിടാത്തത്?

എന്റെ ലിസാ ഇപ്പോൾ എവിടെ ആയിരിക്കും. അവൾ രക്ഷപ്പെട്ടുകാണുമോ? അതാ, അവളുടെ മോഹനരൂപം അടഞ്ഞിരിക്കുന്ന എന്റെ മിഴികൾക്കുള്ളിൽ പുഞ്ചിരിച്ചു കൊണ്ടു നിൽക്കുന്നു.

ഹാ! എന്റെ ലിസാ എന്റെ ഹൃദയവും ശരീരവും നിനക്കായി ദാഹിക്കുന്നു. എനിക്കു മരുന്നെടുത്തു തരാതെ നീ എവിടെപ്പോയി ഒളിച്ചിരിക്കുന്നു. താഴെ വീണുകിടക്കുന്ന ഈ പുതപ്പെടുത്തു എന്നെ മൂടേണ്ടവൾ നീയല്ലാതെ ആരാണ്? ഇപ്പോൾ നീയെന്നെ മുട്ടിവിളിച്ചാൽ അടുത്ത നിമിഷത്തിൽ

ഞാൻ ചാടിഎഴുനേൽക്കും?

"ഇതാ പാലുകുടിക്കൂ"

സ്വപ്നത്തിൽനിന്നും അവൾ— ആ നേഴ്സ് എന്നെ തട്ടിയുണർത്തി. എനിക്കു് പാലു പിടിച്ചുതന്നു. എൻെറ അടുത്തു കിടന്നവരെല്ലാം കണ്ണുതുറിച്ചു് എന്നെതന്നെയാണു് നോക്കുന്നതു്.

"എനിക്കെന്നു പോകാം!"

പാലുകുടിച്ചുകഴിഞ്ഞിട്ടു് ഞാൻ ചോദിച്ചു.

"എങ്ങോട്ടാ പോവുക" അവൾ.

"എങ്ങോട്ടെങ്കിലും എൻെറ ലിസായെ അന്വേഷിക്കണം."

"ഞാനുണ്ടല്ലോ ആ ലിസാക്കു പകരം"

ഞാനവളെ ഒന്നു സൂക്ഷിച്ചു നോക്കി. അവളുടെ മന്ദഹസിക്കുന്ന മുഖത്തെ നുണക്കുഴികളിൽ എന്തൊക്കെയോ ഒളിഞ്ഞുകിടക്കുന്നതുപോലെ എനിക്കു തോന്നി. സ്നേഹമസൃണമായ ഈ പരിചരണത്തിൽ അന്തർലീനമായി പ്രതീക്ഷകളുടെ ചില താഴികക്കുടങ്ങൾ രോമാഞ്ചം പൂകുന്നുണ്ടാകും. ഞാൻ സ്നേഹിക്കുന്നവരെക്കാൾ എന്നെ സ്നേഹിക്കുന്നവരെ വേണ്ടേ വിശ്വസിക്കാൻ.........

"പേരെന്താ?" ഞാൻ.

"ശാന്തമ്മ" അവൾ പറഞ്ഞു. എൻെറ പേരെന്തെന്നറിയാൻ ഒരു ജിജ്ഞാസ ആ മുഖത്തു കളിയാടി. ചോദിക്കാതെതന്നെ ഞാൻ പറഞ്ഞു: "രാജു" എന്നു്.

ശാന്ത! നല്ല പേരു്. അവൾക്കു നന്നേ ചേരുന്നതാണതു്. സ്ത്രീ എത്ര ഉന്നതപദവിയിലിരുന്നാലും പുരുഷൻെറ മുന്നിൽ

മാടപ്രാവിന്റെ നൈർമ്മല്യവും, മാൻപേടയുടെ സമീപ്യാരീതിയും ഉള്ളതായിമാറും.

"അയ്യോ നേരംപോയി ഞാൻ പോട്ടെ വൈകുന്നേരം വരാം."

അവൾ എന്റെ പുതപ്പെല്ലാം ശരിക്കു വിരിച്ചിട്ട് ഒന്നു നോക്കി എന്റെ നേരെ. ഞാൻ പുളകമണിഞ്ഞു പോയി. എന്തോ ഒരു ആകാംക്ഷ ആ മുഖത്തു കളിയാടുന്നു.

ഒരപ്സരസ്സിന്റെ ലാവണ്യമില്ലെങ്കിലും സുന്ദരിയായ ഒരു മനുഷ്യസ്ത്രീയാണവൾ. തുളുമ്പിത്തുടിച്ചു കവിതയുതിർക്കുന്നതല്ലെങ്കിലും ഒട്ടിയതല്ലാ അവളുടെ കവിൾത്തടങ്ങൾ. പനങ്കുലപോലെ ചുരുണ്ടുമറിഞ്ഞതല്ലെങ്കിലും അഴകുള്ളതാണ് അവളുടെ കാർകൂന്തൽ കറുത്ത കടക്കണ്ണുകളില്ലെങ്കിലും മാസ്മരമല്ലാത്ത ഒരു കഴിവുണ്ടാനയനങ്ങൾക്ക്.

പക്ഷെ, ശാന്ത അവൾ എത്ര മനോഹരിയായിരുന്നാലും ലിസായെ എനിക്കു വിസ്മരിക്കുവാൻ വയ്യ. അവളൊന്നുമല്ലെങ്കിലും എന്റെ എല്ലാമാണ്. എന്റെ കലയും കവിതയുമെല്ലാം അവളാണ്. ഞാനവൾക്കുവേണ്ടിയാണ് ജീവിക്കുന്നതു്; അവളെനിക്കുവേണ്ടിയും.

ശാന്ത! പാവം. അവൾക്കെന്നോടെന്തോ ഒരു പ്രത്യേകത. ഒരു രോഗിയെ ഏതുപ്രകാരത്തിലും സമാധാനിപ്പിച്ച് സന്തോഷിപ്പിക്കേണ്ടതു് കഴിവുള്ള നേഴ്സിന്റെ കടമയാണ്. അവളുടെ പുഞ്ചിരിക്കും പെരുമാററങ്ങൾക്കും അവിശുദ്ധമായ നിഗമനം കല്പിക്കുന്ന ഞാനെത്ര മണ്ടനാണ്!

ഞാൻ ജാലകത്തിന്റെ വിടവിൽക്കൂടി അംബരവീഥിയിലേക്കു നോക്കി.

ഇണക്കിളികൾ പാറിപ്പറന്നു പോവുകയാണ് അവറ്റകൾ വിതക്കുന്നില്ല. കൊയ്യുന്നില്ല. കാത്തിരിക്കുന്നില്ല. വരുവാനിരിക്കുന്ന ദിനങ്ങളെക്കുറിച്ച് അവറ്റകൾക്കു ചിന്തയുമില്ല. പക്ഷെ തോക്കുമുയർത്തി, പാത്തും, പതുങ്ങിയും മലവേടന്മാർ അവസരം കാത്തിരിക്കുന്നതുമാത്രം അവ അറിയുന്നില്ല. എത്രകണ്ടു ആനന്ദപ്രദമാണവറ്റകളുടെ ജീവിതം.

വൈകുന്നേരമായപ്പോൾ എനിക്കു നടക്കുവാനും, കാറ്റുകൊള്ളുവാനുമൊക്കെ തോന്നി. ഇനി ചികിത്സയൊന്നും ലഭിച്ചില്ലെങ്കിലും എനിക്കെവിടെയും പോകാം, എന്റെ ശരീരത്തിനൊരാരോഗ്യക്കുറവും തോന്നുന്നില്ല. എനിക്കൊന്നുമില്ല. കാലിലെ മുറിവ്...... അതു പഴുത്തെങ്കും......അതു കൂടി ഇല്ലായിരുന്നെങ്കിൽ ഞാനാരും കാണാതെ ഇവിടുന്നു പോകുമായിരുന്നു.

എന്റെ ലിസാ! എനിക്കവളെ കാണണം. ശാന്തയെപ്പോലെ ആയിരം ശാന്തമാർ അടുത്തിരുന്നാലും എന്റെ ലിസായുടെ സാന്നിദ്ധ്യം എനിക്കതിലേറ്റം അഭികാമ്യമാണ്.

"എന്തായിത്ര ആലോചന"

കുശലം ചോദിച്ചുകൊണ്ട് മന്ദഹസിച്ചിരുന്ന മുഖവുമായി അവളെത്തിക്കഴിഞ്ഞു. എന്റെ കിടപ്പാണവൾക്കെപ്പോഴും നിരീക്ഷണവിഷയം. കട്ടിലിൽവന്നിരുന്നുകൊണ്ട് എന്റെ മുറിവു പറ്റിയ കാലിലവൾ ഒരു വിഹഗവീക്ഷണം നടത്തും. ഞാൻ സസ്നേഹം അവളെത്തന്നെ സൂക്ഷിച്ചു. എന്തോ ഒരു ചാരിതാർത്ഥ്യം ആ മുഖത്താകെ കളിയാടുന്നു.

"എനിക്കെന്നു പോകാം"?

അല്പം തിടുക്കത്തിൽ ഞാനാരാഞ്ഞു.

"ഇന്നീമുറിയിൽനിന്നു മാറണം" പരിസരത്തെ ശ്രദ്ധിച്ചുകൊണ്ടവൾ പറഞ്ഞു.

"ഉം?"

"കുറച്ചുകൂടി ഭേദമായാൽ മതി നാലുവശത്തും രോഗികളാണിവിടെ. സൗകര്യമായി വേറൊരു മുറിയുണ്ട്. അങ്ങോട്ടുപോകാം."

ഞാനൊന്നും മിണ്ടിയില്ല. എല്ലാം എന്റെ രക്ഷക്കുവേണ്ടി. അവൾ വേഗം എഴുന്നേറ്റ് എങ്ങോട്ടോ പോയി. അവളുടെ ഒരാശ്വാസവാക്കിനുവേണ്ടി ചുറ്റും കിടക്കുന്ന എത്ര രോഗികൾ ദാഹിക്കുന്നുണ്ടാകും. അവരെയൊന്നും അവൾ കണ്ടതായിപ്പോലും നടിക്കുന്നില്ല.

സന്ധ്യയോടടുത്തപ്പോൾ അവർ എന്നെ വേറൊരു മുറിയിൽകൊണ്ടാക്കി. ആസ്പത്രിയിലതിനേക്കാൾ സുഖപ്രദമായ സ്ഥാനമാണ്. ഞാനാചുറ്റുപാടു മുഴുവനും ഒന്നു കണ്ണോടിച്ചു. പ്രശാന്തതയിലമർന്നിരിക്കുന്ന ചുറ്റുപാടുകൾ. ഒരു വീടല്ല. കുഞ്ഞുങ്ങളോ, പുരുഷന്മാരോ ഒന്നുമില്ല. മിന്നൽപോലെ ഒരു സ്ത്രീ മറയുന്നതു കണ്ടു. അവൾവേലക്കാരിയായിരിക്കണം.

ധാരാളം ജാലകങ്ങളുണ്ട് ആ മുറിക്ക്. നല്ല കാറ്റു കിട്ടും. മുറിയകം കമനീയമായി അലങ്കരിച്ചിട്ടുണ്ട്. ജാലകങ്ങളെല്ലാം കർട്ടനിട്ട് കമനീയമാക്കിയിരിക്കുന്നു. മേശപ്പുറത്തു സുഗന്ധവാഹികളായ വാസന്തിപ്പുഷ്പങ്ങൾ വഹിക്കുന്ന ഒരു മലർചഷകം. ചുവരുകളിൽ തൂങ്ങുന്ന നാട്യറാണിമാരുടെ വർണ്ണചിത്രം മനോഹാരിതക്കു മാറ്റുകൂട്ടുന്നു. റേഡിയോയിൽനിന്നും ശ്രുതിമധുരമായ ഗാനധോരണിയാണ് നിർഗ്ഗളിക്കുന്നതു്. സുഭിക്ഷതയുടെ ഒരു നവലോകം.

കയ്യിൽ ഒരു തെർമ്മോഫ്ളാസ്കുമായി അവൾ എന്റെ അടുത്തു വന്നിരുന്നു. ഒരു ബട്ടണമർത്തിയപ്പോൾ ആലക്തിക

പ്രകാശം മുറിക്കുള്ളിൽ നിറയെ പരന്നു. മേഘപടലങ്ങൾക്കു മറവിൽ ഒളിച്ചിരുന്ന ചന്ദ്രൻ പെട്ടെന്നു് പ്രകാശിതമാകും പോലെ. റേഡിയോഗാനം നിലച്ചു.

"പാലു്" ഫ്ളാസ്ക്കിൽനിന്നും പാലു പകൎന്നു കൊണ്ടു് അവൾ പറഞ്ഞു. ഞാൻ പാലുകുടിച്ചു.

" ഞാ നെ വി ടെ യാ ണി പ്പോ ൾ" അവളുടെ നേരെ ഞാനൊരമ്പെയ്തു.

"എന്റെ വീട്ടിൽ" അവൾ പറഞ്ഞു.

"ഉം?"

"ഇഷ്ടമല്ലേ"

ഞാനൊന്നും മിണ്ടിയില്ല.

"ഇനി ഒരിക്കലും എങ്ങും പോകണ്ടാ"

"പിന്നെ?"

"നമുക്കിവിടെ കഴിയാം"

ഞാൻ മൗനം അവലംബിച്ചു.

"ഞാൻ എന്തു സൗകര്യം വേണമെങ്കിലും ചെയ്തുതരാം"

"എന്റെ കാലു്?"

"അതു സുഖമാകും. അതിനാണീമരുന്നു്."

മേശയുടെ ഒരു വശത്തിരുന്ന കുപ്പി ചൂണ്ടിക്കൊണ്ടു് അവൾപറഞ്ഞു.

അവളുടെ ഹൃദയം മുഴുവൻ എന്റെ മുൻപിൽ തുറന്നു കാട്ടി....

ആ രാത്രി കടന്നുപോയി.

അവൾ എന്നെ പരിചരിക്കുകയാണു്. പക്ഷെ അധികനാൾ അതു തുടൎന്നു കൊണ്ടുപോകുവാൻ എനിക്കു വയ്യ. ലീലയെ പ്രതിഷ്ഠിച്ചിരിക്കുന്ന ഈ കോവിലിൽ ഇനി

യൊരു പ്രതിഷ്ഠയും സ്ഥാനം പിടിച്ചുകൂടാ. ആ മണിനാദം ഇപ്പോഴും എന്റെ ഹൃദയത്തിൽ മാറൊലികൊള്ളുകയാണ്.

എട്ടുമണിയായപ്പോഴേക്കും ശാന്ത ആസ്പത്രിയിലേക്കു പോയി. ഒരുപാടു കാര്യങ്ങൾ അവളെന്നോടു പറഞ്ഞു. എനിക്കൊന്നും ഓർമ്മയില്ല. എന്നെ പിരിയുവാൻ അവൾക്കു തീരെ ഇഷ്ടമില്ല. എന്റെ അന്തരാളത്തിൽ രണ്ടു ചിത്രങ്ങളാണു തെളിയുന്നതു്; ഒരു ചോദ്യചിഹ്നവും. ശാന്തയോ, ലിസായോ? ലിസായോ, ശാന്തയോ?

മേശപ്പുറത്തിരുന്ന മഷിക്കുപ്പി ഞാൻ കയ്യിലെടുത്തു. അവിടെക്കിടന്ന ഒരു വെള്ളക്കടലാസിൽ ഞാനിങ്ങനെ എഴുതി.

പ്രിയ ശാന്തക്കു്,

ഭവതിയുടെ സ്നേഹമസൃണമായ പരിചരണം മൂലം എനിക്കു പുനർജ്ജീവൻ ലഭിച്ചിരിക്കുന്നു. അവാച്യമായ നന്ദിയും കടപ്പാടും ഉണ്ടെനിക്കു്. ആത്മാർത്ഥമായി നമിക്കപ്പെടുന്ന ശാന്തയുടെ ശിരസ്സുയർത്തുവാൻ എന്റെ കരങ്ങൾക്കു് വയ്യ എന്നു പറയേണ്ടിവന്നതിൽ കുണ്ഠിതമുണ്ടു്. സ്നേഹിക്കുന്ന ഭവതിയുടെ ഹൃദയത്തിൽനിന്നും കിളുത്തുവന്ന താമരമൊട്ടു പോലെ ഈ എളിയവനെക്കുറിച്ചുള്ള സ്നേഹം നിലനിർത്തുവാനപേക്ഷ. അവിശുദ്ധമല്ലാത്ത ആ കന്നി ഹൃദയത്തിൽ വേദനയുള്ള ഒരു കൊച്ചു മൊട്ടുസൂചി ചെരുമാറി. ക്ഷമിക്കൂ! ഞാൻ പോകട്ടെ! നമസ്കാരം!

എന്നു്, രാജു (ഒപ്പു്)

മടക്കാതെ ആ കത്തു മേശപ്പുറത്തുവച്ചു പേപ്പർ വെയിററും അതിന്മീതെ ഞാനെടുത്തുവച്ചു. മേശയിൽനിന്നും ശാന്തയുടെ കാർഡുസൈസിലുള്ള ഒരു ഫോട്ടോയും എന്റെ പോക്കറ്റിൽ നിക്ഷേപിച്ചു.

പൂർണ്ണമനസ്സോടെ അല്ലെങ്കിലും ഞാൻ ആ നട ഇറങ്ങി. നടുക്കടലിൽപെട്ട വലക്കാരനെപ്പോലെ ഭയന്ന് ഞാൻ ഓരോ അടികളെടുത്തുവക്കുകയാണ്......

ആശുപത്രിയുടെ വരാന്തയിലൂടെ പ്രവർത്തനനിരതയായി ശാന്ത നടക്കുന്നതു ഞാൻ കണ്ടു..... ഞാൻ പോയെന്നറിഞ്ഞാൽ അവളിൽ എന്തെല്ലാം പരിവർത്തനങ്ങൾ ഉണ്ടായേക്കാം. . . . .

പക്ഷെ എൻ്റെ ലിസാ, അവളെൻ്റെ കാലുകൾക്കുറപ്പും, നയനങ്ങൾക്ക് വിദൂരമായ പ്രതീക്ഷയും നൽകുകയാണ്. ഞാനവളെത്തിരയുന്നപോലെ അവളെന്നെയും കവലകളിലും കടത്തിണ്ണകളിലും തിരക്കുന്നുണ്ടാവും. സുന്ദരിയായ ലിസാ ആയിട്ടില്ലായിരിക്കാം. യാചകിയോ മറ്റോ ആയിട്ടായിരിക്കാം. . . . .

എനിക്കവളെ തിരിച്ചറിയാൻ കഴിഞ്ഞില്ലെങ്കിലും അവൾക്കെന്നെ അറിയുവാൻ സാധിക്കും.....

## നാലു്

സന്ധ്യയാകുന്നതുവരെ ഞാൻ വിശ്രമിയ്ക്കാതെ അലഞ്ഞുതിരിഞ്ഞു. വിശപ്പും ദാഹവും അത്യധികമായി ശരീരം തളരുന്നു......ഒരു ലക്ഷ്യവും പ്രതീക്ഷയുമില്ലാതെ എങ്ങോട്ടാണു തിരിക്കുക......ലിസായെ കാണണം. എനിക്കും ജീവിക്കണം......പൊട്ടനായോ ചട്ടനായോ അഭിനയിച്ചാൽ തെണ്ടി ജീവിക്കാം. പക്ഷെ ശേഷിയും തന്റേടവുമുള്ള ഒരു ചെറുപ്പക്കാരൻ, ആരോഗ്യവും അഭിമാനവുമുള്ള ഒരു യുവാവു് ഇത്തരമൊരു സാഹസത്തിനു മുതിരുന്നതു കഷ്ടമാണു്.

ഇതിനകം ഞാനെത്ര പടിവാതില്ക്കൽ കാത്തുനിന്നു. എത്ര നായ്ക്കളെ പേടിച്ചോടി. എത്ര പേരുടെ ആട്ടും തെറിയും കേട്ടു. "നീ പോയി വേലയെടുക്കു്" എല്ലാവരും ആവർത്തിക്കുന്ന പല്ലവിയാണിതു്. പക്ഷെ വേലതരുവാനാരുമില്ല......ഈ വിശപ്പെനിക്കു സഹിച്ചുകൂടാ. ഹോ! ഞാൻ വിശന്നു മരിക്കുന്നു. തെരുവിലുള്ള ഹോട്ടലുകളിൽ പലഹാരങ്ങൾ കാണുമ്പോൾ എന്റെ നാവിൽ വെള്ളമൂറുന്നു...........എന്റെ ധമനികളെല്ലാം തളരുന്നു. എന്നാൽ വിശപ്പുണ്ടാകുവാൻ എത്ര ആളുകൾ ഡാക്ടർക്കു പണം വാരിക്കൊടു

ക്കുന്നു! ഒരു കൂട്ടർ വിശന്നിട്ട്, മറ്റൊരു കൂട്ടർ വിശപ്പുണ്ടാകാതെയിരുന്നിട്ട്. എന്തെന്തു വിരോധാഭാസങ്ങൾ!

കുതൂഹലചിത്തരായി എത്ര മനുഷ്യർ നടന്നുപോകുന്നു. ഫലിതങ്ങൾ പറഞ്ഞുകൊണ്ട് പകിട്ടിലും പൗഡറിലും പൊതിഞ്ഞ പച്ചപ്പരിഷ്കാരികൾ അണിഞ്ഞൊരുങ്ങി ചന്തമൊപ്പിച്ചു നീങ്ങുന്നു. അവരുടെ എന്റെ ലിസായില്ല. പൊരിയുന്ന വയറുമായി ഞാൻ നെടുവീർപ്പിടുന്നതു കാണാൻ ഒരൊറ്റ മനുഷ്യൻപോലും തുനിയുന്നില്ല. ഒരു പ്രാവശ്യം അവരുപയോഗിക്കുന്ന സുഗന്ധദ്രവ്യങ്ങൾക്കു മുടക്കുന്ന പൈസയുണ്ടെങ്കിൽ അരവയറു നിറച്ച് ഒരു കുടുംബത്തിനു ഒരാഴ്ച കഴിയാം. ഹൃദയമില്ലാത്ത ലോകമേ! ഞാൻ നിന്റെ മുൻപിൽ ഒരു മനുഷ്യപ്പുഴുവായിത്തീർന്നില്ലേ?

നാലു ചുററും നോക്കിക്കൊണ്ട് ഞാനാകവലയിൽ നിന്നു. ചീറിപ്പായുന്ന വാഹനങ്ങളും, ഉല്ലാസമായിപ്പോകുന്ന മനുഷ്യരും, തിക്കും തിരക്കുംതന്നെ......എങ്ങോട്ടാണ് പോവുക......? അടുത്തുകണ്ട ഒരു ഹോട്ടലിലേക്കു ഞാൻ നടന്നു, "ചായയോ, കാപ്പിയോ? എന്താണ് വേണ്ടതു്".

വാതില്ക്കലെത്തിയ എന്നോട് ഒരു ജോലിക്കാരൻ ചോദിച്ചു. എന്തെങ്കിലും ഒന്നു പറയണമെന്നു എനിക്കു തോന്നി. പക്ഷെ വശമില്ല.

"മാനേജരെ ഒന്നു കാണണം" അല്പം വിനയത്തോടെ ഞാൻ പറഞ്ഞു.

"അതാ ഇരിക്കുന്നു, കണ്ടോളിൻ"

അല്പം അകലെ ഒരു മേശയുടെ അടുത്തിരിക്കുന്ന മാംസപിണ്ഡത്തെ ചൂണ്ടിക്കൊണ്ടയാൾ പറഞ്ഞു. എനിക്കൊരു ഭീതിതോന്നി, "ഇറങ്ങടാ പുറത്ത്" എന്നയാൾ ആജ്ഞാപിച്ചേക്കുമോ എന്നെനിക്കു തോന്നിപ്പോകുന്നു. ആ പിരി

ച്ചുവച്ചിരിക്കുന്ന മീശ, പുലിയെപ്പോലുള്ള ഇരുപ്പ്. എനിക്കൊരു ഭീതി . . . എങ്കിലും ഞാനടുത്തു ചെന്നു.

"ഉം" അയാൾ

"എന്തെങ്കിലും ഒരു ജോലി" അർദ്ധോക്തിയിൽ ഞാൻ പറഞ്ഞു.

"എന്തു ജോലി അറിയാം?"

"സാധനങ്ങൾ എടുത്തു കൊടുക്കാം."

"ശമ്പളമോ?"

"അതങ്ങു നിശ്ചയിക്കുന്നതു്."

"എന്നാൽ അപ്പുറത്തേക്കു പൊയ്ക്കോ."

"ഗോപാലാ ഇയാളെ......"

ഒരാൾ വന്നു. ഒരു ജോലിക്കാരൻ. എന്നെ അകത്തേക്കു കൂട്ടിക്കൊണ്ടുപോയി. ഞാനൊട്ടും പ്രതീക്ഷിച്ചിരുന്നില്ല ഇത്രകണ്ടു ദയാപൂർവ്വമായ ഒരു ഹൃദയമയാൾക്കുണ്ടായിരിക്കുമെന്നു്.

അകത്തുള്ള ഒരു ബെഞ്ചിൽ ഞാൻ ചെന്നിരുന്നു. ഒരു കാപ്പിയും, എന്തോ ചില സാധനങ്ങളും ഒരാൾ കൊണ്ടുവന്നു വെച്ചു. ഒരു നിമിഷംകൊണ്ടു് അതു മുഴുവനുള്ളിലാക്കുവാൻ എനിക്കു തോന്നി.....

"എവിടെയാ തന്റെ വീടു്?" അകത്തുനിന്നും 50 വയസ്സു പ്രായമുള്ള ഒരാൾ എന്റെ അടുത്തു വന്നുനിന്നു ചോദിച്ചു.

"തിരുവല്ലായടുത്താണു്" ഞാൻ

"പേരെന്താ?"

"രാജു"

"വേറെ കടെ നിന്നിട്ടുണ്ടോ?"

"ഇല്ല"

"ഭാഗ്യോണ്ടു കെട്ടാ."

അയാൾ വേഗം നടന്നു മറഞ്ഞു. . . . മുൻവശത്തുനിന്നും റേഡിയോ ഗാനങ്ങളും, നാലു ചായ, രണ്ടു കാപ്പി, ഒരോവൽടിൻ, എന്നിങ്ങനെയുള്ള ശബ്ദങ്ങളും കേൾക്കാം. ഒട്ടേറെ ആളുകൾ വന്നും പോയുമിരിക്കുന്നു.

ഹോ! എത്രപേരോടു് സമാധാനം പറയണം. എന്തെല്ലാം ചോദ്യങ്ങൾ!

'എവിടെയാ തന്റെ വീടു്."

വാതില്ക്കൽ വച്ചു ഞാൻ കണ്ട ആളാണു്.

"തെക്കാണു്"

"പേരു രാജു എന്നല്ലേ?"

"ഉം"

"ഇവിടെയങ്ങനെ പുതിയ ആളുകളെ നിർത്താറുള്ളതല്ല."

"പിന്നെ?"

"ഈയിടെ കുറെ പേരു് സ്ട്രൈക്കു് എടുത്തിരിക്കുവാ."

"എന്തിനു്?"

"ശമ്പളം കൂട്ടാൻ!"

അയാളും പോയി. പിന്നീടും ആരൊക്കെയോ എന്നെ സമീപിച്ചു. ഒരുത്തനോടു ഞാൻ മാനേജരുടെ പേരു ചോദിച്ചു.

"പ്രാണൻതല്ലി പരമു" അയാൾ പറഞ്ഞു......

ആ രാത്രി കടന്നുപോയി.

രാവിലെ ഒരെട്ടുമണിയായപ്പോൾ എന്നെ ആരോ വിളിച്ചുണർത്തി. ഒരു കയലിമുണ്ടും ബനിയനും എനിക്കും

കിട്ടി. കുളിയുമൊക്കെക്കഴിഞ്ഞുവന്ന സുപ്രഭാതത്തിൽ ഞാൻ ചാർജ്ജെടുത്തു.

“നീ സപ്ലൈ ചെയ്യ്.”

മാനേജരാജ്ഞാപിച്ചു. എല്ലാം ശിരസാവഹിക്കുവാൻ കടപ്പെട്ടിരിക്കുന്ന ഞാൻ എന്തിനും സന്നദ്ധനായി നിന്നു.

“ഒരു ദോശയിങ്ങുതാ.”

ആരോ അകത്തിരുന്നുകൊണ്ടു് പറഞ്ഞു. “രാജു, ഒരു ദോശയെടുത്തു കൊടുക്കു.” മാനേജർ

ഞാൻ അലമാരിക്കുനേരെ നടന്നു. എന്റെ കാലുകൾ പതറുന്നു. മാനേജർ എന്നെത്തന്നെ ഇമവിടാതെ നോക്കുന്നതു് ഞാൻ കണ്ടു. കഴുകി അടുക്കിവച്ചിരിക്കുന്ന ഒരു പ്ലേറ്റെടുത്തു ഞാൻ ഒരു ദോശ എടുത്തതിൽ വച്ചു. “ചമ്മന്തീം ഒഴിച്ചേക്കു്.”

അയാൾ വിളിച്ചുകൂവി. എനിക്കൊരു നാണം. എങ്കിലും മരയപോലെ ഓരോന്നും ചെയ്തു തീരുകയാണു്. ആരെങ്കിലും കയറിവന്നാൽ “എന്താവേണ്ടതു്” എന്നു ചോദിക്കണം.”

ഒരു വശത്തിരുന്നൊരാൾ “ഒരു പരിപ്പുവട” വേറൊരാൾ “ഒരു നെയ്യപ്പം” മറ്റൊരാൾ “പൊടിയിട്ടു് ഒരിഡ്ഡലി” എല്ലാം കൊടുക്കണം. കാശു കൊടുക്കാനുള്ള തയ്യാറിലാണു് ചോദിക്കുന്നതു്. ഓർത്തിരുന്നു് പറയുന്ന തുകയും പറയണം. “3½ണ, 8ണ, 4½ണ” എന്നൊക്കെ.

പറയുന്നതു കൂടിപ്പോയാൽ, അതെങ്ങനെ, “ഞാനൊരിഡ്ഡലീം ഒരു ചെറിയ ചായേം ഒരു പപ്പടവുമാ മേടിച്ചതു്. പിന്നെങ്ങനാ 3½ അണയായതു്”” എന്നു ചോദിക്കുകയായി.

അപ്പോൾ പിന്നെ കണക്കുകൂട്ടണം. ഒരിഡലി 1ണ. ഒരു ചെറിയ ചായ 1ണ. പപ്പടം അരയണ. ആകെ 2¼ അണ. ശ്ശൊ നാശം തന്നെ. പററുകാരപ്പാണു് പറയുന്നെങ്കിൽ ആരുമൊന്നും പറയാറില്ല. നേരെ നടന്നേക്കും. കിട്ടിയതു ലാഭമെന്നും പറഞ്ഞു്.

എത്രനേരം വേണമെങ്കിലും ജോലിചെയ്യും. പക്ഷെ ചില പഴക്കക്കാരു് ജോലിക്കാരുണ്ടു്. അവരുടെ ശാസനയും വലിയ ദാരിദ്ര്യമാണു് സഹിക്കവയ്യാത്തതു്.

എന്റെ നോട്ടമെപ്പോഴും റോഡിലേക്കായിരിക്കും. എന്റെ ലിസാ ഈ വഴിക്കെങ്ങാൻ വന്നാൽ. വന്നാലെന്താ? നീണ്ട മാസം ഒന്നു കഴിഞ്ഞു . . .

അപ്രതീക്ഷിതമായാണു് എനിക്കു സിനിമ കാണുവാൻ സാധിച്ചതു്. ഇവിടെ വന്നിട്ടാദ്യമാണു്. ഒരു പുതിയ ഹിന്ദിപടം!

ഒട്ടുവളരെയാളുകൾ അവിടെ തിക്കിക്കൂടിയിട്ടുണ്ടു്. ചുവരിൽ പതിച്ചിരുന്ന ഫോട്ടോകളും നോക്കി ഞാൻ വളരെ നേരം നിന്നുപോയി. പെട്ടെന്നു് പിറകിൽനിന്നും ഒരു ശബ്ദം കേട്ടു.

"രാജു"

ഞാൻ ഞെട്ടിത്തിരിഞ്ഞു നോക്കി.

"ആരു്? . . . . . ,ശാന്ത" ഞാൻ സ്വയം പറഞ്ഞുപോയി. അവളെന്റെ അടുത്തെത്തി. കൂടെ ഒരു വേലക്കാരത്തിയുമുണ്ടു്.

"ഞാനെവിടെയെല്ലാമന്വേഷിച്ചുന്നോ?"

"ഉം"

"ഈശ്വരൻ രക്ഷിച്ചു".

"ശാന്തയിവിടെ എങ്ങിനെ വന്നു."

"എനിക്കിങ്ങോട്ടു മാററം കിട്ടി."

ഞാനൊന്നും മിണ്ടിയില്ല.

"ഇനിയെന്നും കാണാമല്ലോ" അവൾ പറഞ്ഞു.

ഇലക്ട്രിക്ക് ബെൽ ശബ്ദിച്ചു. അവർ വേഗം ഒരു രൂപാ നോട്ടെടുത്തു വേലക്കാരിയുടെ കയ്യിൽ കൊടുത്തു. ഞാൻ നിശ്ശബ്ദനായി നിന്നതേയുള്ളു......... അവൾ ടിക്കററുമായി വന്നു. ചുററുംകൂടിനിന്നവർ പലതും എന്നെ ശ്രദ്ധിക്കുന്നതുപോലെ തോന്നി. ഹും! അവരുടെ നോട്ടം.

പടം തുടങ്ങി. അവളിടക്കിടക്ക് എന്തൊക്കെയോ പറഞ്ഞുകൊണ്ടിരുന്നു......പടം തീർന്നു പുറത്തേക്കിറങ്ങിയപ്പോൾ ശാന്ത പറഞ്ഞു: "വരു നമുക്കു മുറിയിലേക്കു പോകാമെന്ന്."

ഞാനെൻെറ ചരിത്രമെല്ലാം അവളെ ധരിപ്പിച്ചു.

"എന്നും വൈകുന്നേരം അതിലേ വരണം കേട്ടോ," ശ്രമിക്കാമെന്നു ഞാനുമേററു.

ഞാൻ പുതിയൊരു മിന്നാമിനുങ്ങിനെ കണ്ടെത്തി. ശാന്ത. അവൾ നല്ലവളാണ്. ഹൃദയമുള്ളവളാണ്.

ദിവസങ്ങൾ പിന്നെയും കടന്നുപോയി. ചിലപ്പോഴെല്ലാം ഞാൻ ശാന്തയുടെ മുറിയിൽ ചെല്ലും......എൻെറ വേദനിക്കുന്ന ഹൃദയത്തിൽ ആശ്വാസത്തിൻെറ ശരറാന്തൽ കാണിക്കുന്ന അവളെ ഞാനെങ്ങിനെ മറക്കും? അവളുടെ നിർമ്മലമായ അന്തരാളത്തിൽനിന്നും അനുഭൂതികളായി ഉയർന്നു പൊങ്ങുന്ന നമോവാകം പേക്കിനാവായി മാറുവാൻ ഞാനെങ്ങിനെ അനുവദിക്കും.

എൻെറ ജോലികൾക്ക് ചില ചില്ലറ പാകപ്പിഴകൾ വന്നിരുന്നതിനാൽ മാനേജരുടെ കണക്കിലേറെയുള്ള ശാസനകൾ നിശ്ശബ്ദനായി കേൾക്കാനല്ലാതെ ഒന്നുമെനിക്കു കഴിഞ്ഞില്ല.

രാത്രി ഒൻപതുമണികഴിഞ്ഞിരിക്കും. എൻെറ കയ്യിൽ നിന്നു ഒരു പളുങ്കുപാത്രം താഴെവീണുടഞ്ഞു. മാനേജർ കോപം കൊണ്ടു ചുവന്ന കണ്ണുകളോടുകൂടി എന്നെ നോക്കി.

"മുടിപ്പിക്കും ശവം. അല്ല ഞാനെന്തിനു നിന്നെ പറയുന്നു. അട്ടേപിടിച്ചു മെത്തേൽ കിടത്തിയാൽ കിടക്കുമോ."

"പാത്രത്തിൻെറ വില എൻെറ പററിൽ എഴുതിക്കൊള്ളൂ മാനേജർ" വിനയപുരസ്സരം ഞാനപേക്ഷിച്ചു.

"പററ്". നിനക്കെവിടെയോ.......ഒന്നും പറയിപ്പിക്കേണ്ടാ. ഏതായാലും നിൻെറ എല്ലിൻവഴി ചോറ് കേറുന്നുണ്ട്. അധികം താമസമില്ല. നിനക്കടുത്തിട്ടുണ്ട്" പരിഹാസമായി അദ്ദേഹംപറഞ്ഞു. മുതലാളിത്ത പ്രഭാവം മുഴവനദ്ദേഹമഭിനയിച്ചു. എന്തൊരധികാര പരമായ പെരുമാററങ്ങൾ. ഇങ്ങനെയുണ്ടോ ഒരു വല്യഭാവം. ഇത്തരത്തിലുള്ള മദമത്ത വിത്ത പ്രതാപത്തിൻെറ മരണമണിനാദമാണ് തെരുവുബാലന്മാർ പാടുന്ന വിപ്ലവഗാനങ്ങളെന്ന് അദ്ദേഹം വിസ്മരിച്ചുകളയുന്നു.

"ഉം, മാനേജർ ഇഷ്ടമില്ലെങ്കിൽ എന്നെ പിരിച്ചുവിട്ടുകൊൾക. എൻെറ അഭിമാനത്തെ ചോദ്യം ചെയ്യുന്ന രീതിയിൽ സംസാരിക്കുവാൻ അവകാശമില്ല"

"ഫ, പട്ടി, നീയെന്തു പറഞ്ഞെടാ." എന്നാട്ടഹസിച്ചുകൊണ്ട് അദ്ദേഹം ഓടി എൻെറ ചെകിട്ടിലടിക്കുവാൻ കൈ ഉയർത്തിയതും എൻെറ സ്നേഹിതനായ ഒരു വേലക്കാരൻ.....ഗോപാലൻ എന്നാണയാളുടെ പേര്.....മാനേജരുടെ ഉയർത്തിയ കയ്യിൽ പിടിച്ചതും ഒരുമിച്ചു കഴിഞ്ഞു.

"അതു വരട്ടെ മാനേജർ" ഗോപാലൻ പറഞ്ഞു.

"നീയാരടാ കൂറെ" മാനേജർ ഗർജ്ജിച്ചു.

“അതു മാനേജരുടെ നാശത്തിനു”

നാലുഭാഗത്തുനിന്നും എല്ലാ ജോലിക്കാരും ഞങ്ങളുടെ ചുറ്റും വന്നു നിന്നുകൊണ്ടു് അറിയിച്ചു. കാപ്പികുടിക്കുവാൻ വന്നവരെല്ലാം ശ്രദ്ധ പൂർണ്ണമായും ഞങ്ങളിൽ കേന്ദ്രീകരിച്ചിരുന്നു. മാനേജർക്ക അഭിമാനക്ഷയം സംഭവിച്ചതുപോലെയായി. , . . .

“എടാ കൂറകളെ” നീയൊക്കെ പോയി നിന്റെയൊക്കെ വഴി നോക്കു്.”

“അതവരല്ലെ നിശ്ചയിക്കേണ്ടതു്”—ഞാൻ

“എടാ ഊപ്ലേ; നീയത്രക്കായോ?”

ആ ഉരുക്കുമുഷ്ടി എന്റെ ചെകിട്ടിൽ പെരുമാറി. ഞാൻ ചൂളിപ്പോയെങ്കിലും എന്റെ അഭിമാനം മുറിപ്പെട്ടു. എനിക്കു സഹിക്കവയ്യ........ഞാനയാളെ കടന്നു പിടിച്ചു. അദ്ധ്വാനിച്ചു പ്രതിദിനം സ്വേദകണങ്ങൾ വടിച്ചു കളയുന്ന ആ എല്ലാ വിരലുകളും ദുഷ്ടതയുടെ ആകെത്തുകയായ ആ മാംസപിണ്ഡത്തിൽ പ്രവർത്തിച്ചു. . . നീണ്ട നിമിഷങ്ങൾ. . . . . .

പെട്ടെന്നൊരു പോലീസ്സ് വാൻ വന്നു കടയുടെ മുമ്പിൽ നിന്നു. കുറെ കാക്കി ധാരികൾ ലാത്തിയുമായി പാഞ്ഞടുത്തു വന്നു. . . . . ആരോ മനുഷ്യസ്നേഹികൾ ഭിത്തിയിലിരുന്ന ഒരു ബട്ടണമർത്തി. തെളിഞ്ഞു നിന്ന ആലങ്കാരിക ദീപങ്ങളെല്ലാമണഞ്ഞു. അന്ധകാരത്തിന്റെ കറുത്ത മറകളെ ചുംബിച്ചുകൊണ്ടു് ഞങ്ങൾ നാലുപാടും ഓടി.

ഞാൻ ഇരുട്ടിൽ തപ്പിത്തടഞ്ഞുകൊണ്ടു് ലക്ഷ്യമില്ലാതെ കടയുടെ പിറകിലൂടെ പാഞ്ഞോടി. വഴിവക്കിൽ തെളിഞ്ഞുനിന്ന ബൾബുകൾ ആരോ കല്ലെറിഞ്ഞു കെടുത്തി,

“ഹൃദയം നോവിക്കാതെ, മിഴികൾ നിറയ്ക്കാതെ ആത്മാവു വേദനയിലാഴുമ്പോൾ മന്ദഹസിച്ചുകൊണ്ട് കാത്തിരിക്കു”

ഇരുവശങ്ങളും കെട്ടിടങ്ങൾ ഇടതിങ്ങി നില്ക്കുന്ന ആ ഇടവഴിയിലൂടെ കടന്ന് ഞാൻ നേരെ തെക്കോട്ടു നടന്നു. ഒരു ലക്ഷ്യവുമില്ല. ഈ രാത്രി എവിടെ കഴിയും? നാളെ പ്രഭാതമാകുമ്പോൾ ഈ പ്രദേശത്തുനിന്നുതന്നെ മറയണം. ഞാനൊരു വശം ചേർന്നു നടന്നു. സമീപത്തുകൂടി ആളുകൾ മുട്ടിയുരുമ്മി പോകുമ്പോൾ എന്റെ ഉള്ളു ഭീതികൊണ്ടു ചൂളിപ്പോകുന്നു.

ഈ നശിച്ച ബൾബുകളെല്ലാം അണഞ്ഞിരുന്നെങ്കിൽ! എന്റെ മനസ്സായിരം വട്ടം മന്ത്രിച്ചു. ഉദ്ദേശം ഒരു മൈലോളം നടന്നപ്പോൾ പട്ടണപ്രാന്തത്തിൽനിന്നും വിട്ടകലുവാൻ എനിക്കു കഴിഞ്ഞു. തെരുവു വിളക്കുകളില്ലാത്ത ഒരു ഗ്രാമവീഥിയിൽ ഞാനെത്തിച്ചേർന്നു. എന്റെ ഉള്ളിലൊരു തണുപ്പു വീശി. പടിഞ്ഞാറുനിന്നും പുളകം കൊള്ളിക്കുന്ന തണുത്ത മാരുതൻ വീശുന്നു.

ഒരാൽ വൃക്ഷത്തിൻെറ കെട്ടിയുയർത്തിയ തറയിൽ ഞാനിരുന്നു. എൻെറ ധമനികളെല്ലാം തളർന്നു കഴിഞ്ഞിരിക്കുന്നു. എൻെറ കവിൾത്തടങ്ങളിൽ ഒരു പുരുഷൻെറ പരുത്ത കരങ്ങൾ പെരുമാറുന്നതു് ഇദംപ്രഥമമായിട്ടാണു്. ഞാനോർമ്മിക്കുന്നു അന്നൊരു ദിവസം മരണക്കിടക്കയിൽ കിടന്നുകൊണ്ടു് എൻെറ അമ്മ രണ്ടു കവിൾത്തടങ്ങളും അവരുടെ ശുഷ്കിച്ച കൈകൾകൊണ്ടു് അമർത്തിപ്പിടിച്ചു "നി.......ന്നെ ......യിനി.......യാരു.....നോ....ക്കും മോനേ" എന്നു ഹൃദയം പൊട്ടുമാറു പറഞ്ഞതു്. മാംസവും രക്തവും അണുമാത്രം പോലും അവശേഷിക്കാതെ ചുക്കിച്ചുളിഞ്ഞ കൈപത്തികൾ എൻെറ മുഖത്തുരുമ്മിയപ്പോൾ പരമാർത്ഥത്തിൽ എനിക്കെന്തൊ ചെറിയ വേദന തോന്നിയെന്നുള്ളതു് ശരിയാണു്. പക്ഷെ എന്നെ പാലൂട്ടി താരാട്ടി, കുങ്കുമപ്പൊട്ടു തൊടുവിച്ച എൻെറ വത്സലമാതാവിൻെറ പാണിതലങ്ങളാണവ..... ഊക്കോടെ അവരുടെ കൈകൾ എൻെറ മുഖത്തു് പതിച്ചാലും അതൊരു വേദനയാകുകയില്ല. മധുരമുള്ള യാതന ആയിരിക്കും.

പക്ഷെ ആ ദുഷ്ടൻ! ഹോ അക്കാര്യം ചിന്തിക്കുമ്പോൾ പോലും അടക്കാനാവാത്തവിധം എൻെറ കൈകൾ തരിക്കുന്നു.

എൻെറ ജീവൻെറ തന്നെയും മറയായ ഈ അന്ധകാരം ഒരിക്കലും മറയാതിരിക്കട്ടെ. പ്രകാശരശ്മി ഒരു നാളിലും പ്രപഞ്ചത്തിൽ പതിക്കാതിരിക്കട്ടെ എന്നു ഞാനായിരം വട്ടം പ്രാർത്ഥിച്ചു....

സൂര്യപ്രകാശത്താൽ മിന്നിത്തിളങ്ങുന്ന ചില്ലുകഷ്ണങ്ങൾ പോലെ നാലുചുററും മിന്നാമിനുങ്ങുകൾ മിന്നിപ്പൊങ്ങുന്നുണ്ടു്. അവററകൾ വൃക്ഷത്തലപ്പുകളിലും, മരച്ചില്ലികളിലും മററും പററിച്ചേർന്നിരിക്കുന്നതും, വട്ടമിട്ടുപറക്കുന്നതും നോക്കി ഞാൻ വളരെനേരം ഇരുന്നുപോയി.

"എന്റെ ലിസായെ നിങ്ങളെങ്ങാൻ കണ്ടോ" എന്നെന്റെ അന്തരാത്മാവു് ദയനീയതയോടെ ചോദിക്കുന്നതുപോലെ തോന്നി. നോക്കൂ! വസുന്ധരയുടെ എണ്ണമില്ലാത്ത പൂച്ചക്കണ്ണുകൾ.' എല്ലാം ജുഗുപ്സാവഹമായ എന്റെ ചോദ്യംകേട്ടു പല്ലിളിച്ചു കാട്ടുന്നതുപോലെയല്ലേ? അവററകൾ മിന്നുന്നു്........

ഒരു നേരിയ പ്രകാശം തെളിഞ്ഞുവന്നു. അംബര മദ്ധ്യത്തിൽ താരങ്ങൾ പ്രകാശിച്ചു തുടങ്ങി...... അല്പംകൂടി കഴിഞ്ഞപ്പോൾ പടിഞ്ഞാറെ താഴ്വരയിൽ മേഘവെളിയിടകളെ തെറുത്തു മാററിക്കൊണ്ടു് എന്റെ ഇപ്പോഴത്തെ ശത്രു, അമ്പിളിഅമ്മാവൻ കടക്കണ്ണിട്ടൊന്നു നോക്കി. ഞാൻ തലയുയർത്തി ചുററുമൊന്നു വീക്ഷിച്ചു. അങ്ങകലെ വരെ പ്രകാശം വ്യാപിച്ചിട്ടുണ്ടു്.

രാത്രിയുടെ ഏകതയെ ചുററുമിരുന്നുകൊണ്ടു് ചീവീടുകൾ ഭഞ്ജിക്കുന്നുണ്ടു്. അല്പം അകലെയുള്ള വീടുകളിൽനിന്നും ഉറക്കമിളച്ചിരുന്നു കുട്ടികൾ പരീക്ഷക്കു പഠിക്കുന്നതു കേൾക്കാം.

ആൽത്തറക്കരികിലുള്ള ഒരു കടത്തിണ്ണയിൽ യുവതിയായ ഒരു പെണ്ണു ചുരുണ്ടുകൂടി കിടക്കുന്നതു ഞാൻ കണ്ടു. എനിക്കൊരു വെളിച്ചപ്പാടു കിട്ടിയപ്പോലെ തോന്നി. "എന്റെ ലിസയായിരിക്കുമോ" എന്നു ഞാൻ സ്വയം ചോദിച്ചു. സാവധാനം നടന്നടുത്തു ചെന്നു. രണ്ടു ഭാണ്ഡങ്ങൾ അവളുടെ അരികിലുണ്ടു്. കുറച്ചകലെ മൂന്നാലാളുകൾ കൂർക്കം വലിച്ചുറങ്ങുന്നുണ്ടു്. അവളുടെ മുഖം കാണാൻ നന്നേ ക്ലേശമാണു്. അവൾ കമിഴ്ന്നുകിടന്നാണുറങ്ങുന്നതു്. ഞാൻ പല വഴിയുമാലോചിച്ചു. ഒരു പ്ലാനം

തടപ്പില്ല. അവളുടെ ദേഹത്തു സ്പർശിച്ചുപോയാൽ നിശ്ചയമായും ചാടി എഴുന്നേൽക്കും. ലീസായല്ലെങ്കിൽ പിന്നത്തെ സ്ഥിതി എന്തായിരിക്കും? ഞാനവളോടടുത്തൊന്നു കുനിഞ്ഞു നോക്കി.

"ഛീ ആരടാ" ഒരു പുരുഷന്റെ ഗർജ്ജനമാണതു്. ഒരു പിച്ചക്കാരനാണെങ്കിലും പിശാചിനെപ്പോലെ പരുഷമായി അവൻ അലറുന്നു. അടുത്തുകിടന്നവരെല്ലാം ഞെട്ടി എണീററു. വടിയും കല്ലുമൊക്കെയായി അവർ എന്നോടടുത്തു. ഞാൻ ജീവനും കൊണ്ടോടി.

റോഡിലൂടെ കുറെ ചെന്നപ്പോൾ എതിരെക്കൂടി ഒരു കാർ വരുന്നതു കണ്ടു. ഞാൻ അടുത്തു കണ്ട ഒരു കലുങ്കിനടിയിൽ സ്ഥലം പിടിച്ചു. കാർ പോയി കഴിഞ്ഞു് ഞാൻ വീണ്ടും യാത്ര തുടർന്നു......

പെട്ടെന്നൊരു ടോർച്ചിന്റെ പ്രകാശം എന്റെ നേരെ പാഞ്ഞു വന്നു. എന്റെ മുഖത്താണതാദ്യം പതിച്ചതു്. കോപവും, താപവും എനിക്കുണ്ടായി. പോലീസിനെ ഭയപ്പെട്ടോടുന്ന ഒരു കുററവാളിയായിരുന്നില്ലെങ്കിൽ അവിടെനിന്നു ഞാൻ ഗർജ്ജിക്കുമായിരുന്നു. എന്റെ കണ്ണിലിരുട്ടു കയറിയപോലെ തോന്നി.

രണ്ടുമിഴികളും വീണ്ടും വീണ്ടും ചിമ്മി. ഞാൻസൂക്ഷിച്ചുനോക്കി. എന്നെത്തിരഞ്ഞുനടക്കുന്ന പോലീസുകാരല്ല. സ്ത്രീകളുടെ ശബ്ദമാണു കേട്ടതു്. വെണ്ണിലാവുമൂലം അസ്പഷ്ടമായി ഞാനവരെക്കണ്ടു. വല്ല നിശാദേവതമാരോ, ഭയങ്കരികളായ യക്ഷികളോ ആയിരിക്കുമോ എന്നെനിക്കു തോന്നി. എന്തായാലും എന്റെ സിരസ്സിനകത്തിരുന്നു ഒരു ഡസൻ പടക്കങ്ങളെങ്കിലും പൊട്ടുന്ന പോലെ എനിക്കു തോന്നി. തിരിഞ്ഞോടിയാലോ? അന്തഃകരണമുപദേശിച്ചു.

മണികിലുക്കികൊണ്ടു് ഒന്നുരണ്ടു കാളകൾ ആ വഴി കടന്നുപോയി. പിശാചിന്റെ വരവാണു്. എന്നിലാരോ വിളിച്ചറിയിച്ചു. ഭീതികൊണ്ടു് ഞാനൊന്നുകൂടി ഞെട്ടി. ലൈററടിച്ച സ്ത്രീകൾ എന്നോടടുത്തുവന്നു. അവരെന്നെത്തന്നെ നോക്കിക്കൊണ്ടാണു് വന്നതു്, യക്ഷിതന്നെ. രക്തം കുടിക്കുന്ന യക്ഷി. അർദ്ധരാത്രിയിൽ ഭക്ഷണംനോക്കി ഇറങ്ങിത്തിരിച്ചിരിക്കയാണു്. ഞാൻ തിരിഞ്ഞുനിന്നു് ഓടുവാൻ നിശ്ചയിച്ചു ഒന്നുരണ്ടുപാദങ്ങൾ എടുത്തുവെച്ചു......

"രാജു" മധുരമായ ഒരു ശബ്ദം. ഞാൻ തിരിഞ്ഞുനിന്നു. എടി വഞ്ചകിയായ രാക്ഷസി, നീയെന്നെ ചതിക്കല്ലേ നീയെങ്ങിനെ എന്റെ പേരറിഞ്ഞു...... ഞാൻ ആലില പോലെ വിറച്ചു.

പെട്ടന്നവൾ ടോർച്ച് സ്വന്തം മുഖത്തിനു നേരെ അടിച്ചു. "ശാന്ത" എന്റെ ചുണ്ടുകൾ ചലിച്ചു. ധൈര്യമായി ഞാനൊന്നു നിശ്വസിച്ചു. യക്ഷിയല്ല. എന്റെ ശാന്തയാണു്... മനുഷ്യരെ സ്നേഹിക്കുന്ന ഒരു മനുഷ്യസ്ത്രീയാണു്. യക്ഷിയുമല്ല ദേവതയുമല്ല. യൗവ്വനപ്പൂന്തോപ്പിൽ ചവുട്ടുന്ന ഒരു കൊച്ചു സുന്ദരിയാണവൾ. അവളെങ്ങിനെ എന്നെ കണ്ടു..... എന്തിനവളെന്റെ പിന്നാലെ ഈ രാത്രിയിൽ വരുന്നു?

"എന്താണു രാജു" എന്റെ അടുത്തുവന്നു് തോളിൽ കൈ വെച്ചുകൊണ്ടു് അവൾ ചോദിച്ചു.

"ശാന്തയെവിടെപ്പോയി" സംശയഭാവത്തോടെ ഞാൻ ചോദിച്ചു. എന്റെ തോളിൽ നിക്ഷേപിച്ചിരുന്ന അവളുടെ കൈ ഒന്നെടുത്തു മാററുവാൻ ഞാനാവതു നോക്കി. ഒട്ടും കാരുണ്യം കാണിക്കാതെ തട്ടിക്കളഞ്ഞാൽ ഒരു കാരിക്കുത്തു പോലെ അതവൾക്കനുഭവപ്പെട്ടും.

"ഞങ്ങൾ സിനിമക്കു പോയതാ. ഇന്നു സിനിമക്കു പോകും വന്നേക്കണമെന്നു ഞാൻ കഴിഞ്ഞയാഴ്ച പറഞ്ഞിരുന്നതല്ലേ?"

"ഓ, ഞാൻ മറന്നുപോയി. ക്ഷമിക്കണം"

"എന്തിനാണിവിടെ നിൽക്കുന്നതു്? നമുക്കു വീട്ടിലേക്കു പോകാം."

"ഇനി എത്ര ദൂരമുണ്ടു്"

"അതാ ആ റോണിംഗിൽ കാണുന്നതാണു്".

കുറച്ചകലെ കൈചൂണ്ടിക്കൊണ്ടവൾ പറഞ്ഞു. അവളുടെ കൈ അപ്പോഴും എന്റെ തോളിൽനിന്നെടുത്തിരുന്നില്ല. ഒരു വലിയ ഇരുമ്പുകട്ടപോലെയാണെനിക്കു തോന്നുന്നതു്.

"ശരി പോകാം" ഞാനറിയിച്ചു.

അവൾ കയ്യെടുത്തു. ഞങ്ങൾ സാവധാനം നടന്നു. .... എന്തോ ഒത്തിരി കാര്യങ്ങൾ എന്നോടു ചോദിക്കുവാനുള്ള തിടുക്കമുണ്ടവൾക്കു്. .....

"എങ്ങിനെയാണിവിടെ വന്നതു്. രാജു നേരു പറയണം"

'ഞാൻ ശാന്തയുടെ വീട്ടിലേക്കു വരികയല്ലായിരുന്നോ?'

"അതു നന്നു"

"ആകട്ടെ പറഞ്ഞാൽ വല്ലവരോടും പറയുമോ"

"എല്ലാവരോടും പറയും."

'ആരോടും പറകയില്ലെന്നാണയിടാമോ? എങ്കിൽ പറയാം"

"ങ്ഉ ഉം."

"ഒത്തിരികാര്യമുണ്ടു് ..... വീട്ടിൽ ചെന്നു കഴിഞ്ഞു പറയാം. എന്താ പോരെ?"

"പോരെന്നു ചോദിച്ചുതൽ, മതി"

"പടമെങ്ങിനെയിരുന്നു?"

"പടമെങ്ങിനെയിരുന്നാലെന്താ... യാഥാർത്ഥ്യഗുണമില്ല."

"ഉ""

"ഉം"

ഞാൻ നേരെ നടന്നു. അവൾ ഇടക്കുകണ്ട ഒരു പടിവാതിലിന്നരികിലേക്ക നടന്നു.

"എങ്ങോട്ടാ സാറെ?" അല്പം അവഹേളനാത്മപത്തിൽ അവൾ ഉറക്കെ ചോദിച്ചു. എനിക്ക് 'അയ്യടാ എന്നായി.'

"ഇതാണു നമ്മുടെ കുര. മഹാരാജാധിരാജൻ തിരുവുള്ളം കനിഞ്ഞ് ഇതുവഴി വന്നാലും"

മഹാരാജാവിനോടു സംസാരിക്കുന്ന രാജകുമാരിയെപ്പോലെ അവൾ അറിയിച്ചു.

"ഭവതിയുടെ ഇംഗിതത്തെ നാം ശിരസാവഹിക്കുന്നു' ഒപ്പം ഗമയിൽ ഞാനും തള്ളിവിട്ടു.....

ഞാനും നടകയറി.... അവൾ മുറിക്കുള്ളിലുള്ള ആലക്തികദീപങ്ങൾ പ്രകാശിപ്പിച്ചു. നാഗരാ ണിമാരുടെ ശയ്യയുടെ പ്രതീതിയാണ് എനിക്കാ മുറിയിൽ കയറിയപ്പോളുണ്ടായത്. ചില്ലിട്ട ഫോട്ടോകളും, കറങ്ങുന്ന പങ്കകളും, വെളിയാടയിട്ട ജനലുകളും, കർട്ടനിട്ട വാതിലുകളും ആകെ അലങ്കാരമായിരിക്കുന്നു. ഏററവും പുതിയ പുഷ്പങ്ങൾ മാത്രം നിറച്ച ഒരു മനോഹര മലർചഷകം. പച്ചയും, നീലയും, മഞ്ഞയും, ചെമപ്പും നിറങ്ങൾ കലർന്ന കുസുമങ്ങൾ മഞ്ജുള സൗരഭ്യം വീശിക്കൊണ്ടും പരിലസിക്കയാണതിൽ, മുറിയുടെ മധ്യഭാഗത്തിരിക്കുന്ന വട്ടമേശയിൽ പ്രതിഷ്ഠിച്ചിരിക്കയാണു ചഷകം......

ഊണു കഴിഞ്ഞു് ഞങ്ങൾ ഉറക്കറയിലെത്തി. ഞാനൊരു കസേരയിലും, അവൾ കട്ടിലിലുമിരുന്നു........

"ഇന്നാകൊച്ചമ്മെ" വേലക്കാരി ഒരു പായ്ക്കററു് സിഗരററും ഒരു തീപ്പെട്ടിയും ശാന്തയുടെ കൈയ്യിൽ കൊടുത്തു.

"ഊണുകഴിച്ചു കിടന്നോളിൻ" ശാന്ത അവളോടു പറഞ്ഞു.

അവൾ പോയി.

"വലിക്കൂ!" എന്നു പറഞ്ഞുകൊണ്ടും അവൾ സിഗരററു പാക്കററും തീപ്പെട്ടിയും എന്റെ നേരേനീട്ടി. ഞാനൊരു സിഗിരററിനു തീ കൊളുത്തി, പുകച്ചുരുളുകൾ മേല്പോട്ടയത്തിക്കൊണ്ടു് പറഞ്ഞു.

"ഇനി കഥ പറയാം"

"ഒന്നും മറച്ചു പിടിക്കരുതു്?

അന്നു രാത്രി ഒൻപതു മണിക്കു ശേഷം നടന്ന അടിലഹളയും, അതിനു മുൻപു് മാനേജരെന്നോടു പെരുമാറിയിരുന്ന വിധവും ഞാനവളെ ധരിപ്പിച്ചു.

ഭിത്തിയിൽ തൂക്കിയിരുന്ന ക്ലോക്കിലെ മണി ഒന്നടിച്ചു.

"ശാന്ത ഞാനൊന്നു പറയട്ടെ."

"ഉം?"

"എന്നോടങ്ങേക്കു സ്നേഹമുണ്ടോ?"

"ഉണ്ടു്"?.....

"ഞാനാദ്യമായിട്ടാണൊരു പുരുഷനെ സ്നേഹിക്കുന്നതു്. എന്റെ ആത്മാവു മുഴുവനങ്ങയിലലിഞ്ഞുചേർന്നുകഴിഞ്ഞു.."

അവൾ വീണ്ടും എന്തൊക്കെയോ കൂടി പറയുവാൻ തുടങ്ങി. ആ നീലകണ്ണുകൾ വജ്രഗോളംപോലെ തെളിഞ്ഞു. മുഖം ചിന്താഭാരത്താൽ ചുകന്നു. രണ്ടു ദിവസം പറഞ്ഞാലും തീരുകയില്ലാത്ത ഭാവത്തിലാണവൾ പറയുന്നതു്.

ഇത്രകണ്ടുന്മത്തതയോടെ എൻെറ മുമ്പിൽ ഒരു സ്ത്രീ പ്രേമാർത്ഥന നടത്തുന്നതിന്നാദ്യമായാണു്. നിഷ്കപടമായ അവളുടെ ഹൃദയത്തിൽനിന്നും പരിശുദ്ധ പ്രേമത്തിൻെറ വേദനയൂറുന്ന ഭാവങ്ങൾ ഒന്നൊന്നായി ഉതിർന്നുവീഴുകയാണു്.

"എന്തു് ശാന്തേ?"

"ഉം?"

"ഞാനെന്തു ചെയ്യണം. നീപറയൂ"

" അങ്ങൊരിക്കലും ഇവിടെനിന്നു പോകരുതു്. എന്നെ പിരിയരുതു്. അങ്ങയുടെ വേർപാടു് എന്നെ എന്താക്കുമെന്നു് എനിക്കു ഊഹിക്കാൻ കൂടിവയ്യ"

"അതെങ്ങിനെ സാധിക്കും"

"അങ്ങയുടെ സർവ്വസുഖസൗകര്യങ്ങളും ഞാൻ നോക്കിക്കൊള്ളാം."

ഞാൻ ലിസായുടെ എല്ലാവസ്തുതയും പറഞ്ഞു. . . . . . . അവൾ പൊട്ടിക്കരഞ്ഞു.

"എങ്കിലും അങ്ങേക്കെന്നോടു്. . . . . . ." അർദ്ധോക്തിയിൽഅവൾ വിരമിച്ചു.

"ഒരിക്കലും ശാന്തേ നിന്നെ ഞാൻ മറക്കുകയില്ല.. എന്നും വാടാത്ത മലരായി നീയെൻെറ ആത്മാവിൽ പാറിച്ചേർന്നിരിക്കും."

"ലിസായെ ഞാനന്വേഷിപ്പിക്കാം"

"പോരാ"

"എന്നാൽ നമുക്കു രണ്ടുപേർക്കും കൂടി പോകാം. അങ്ങയോടുകൂടി പിച്ചയെടുക്കുവാനും ഞാനിന്നു തയ്യാറാണു്."

"യാതൊന്നും വിചാരിച്ചു നീ മനസ്സു പുണ്ണാക്കരുതു്" നമുക്കു് വീണ്ടും കണ്ടുമുട്ടാം"

"രാജു"

"നിനക്കെന്നോടല്പമെങ്കിലും സ്നേഹമുണ്ടെങ്കിൽ എന്നെ ആത്മവഞ്ചകനാക്കരുത്."

"ഞാൻ. . . ."

"ലിസായുടെസ്ഥാനത്തു ശാന്തയായിരുന്നെങ്കിൽ . . . ."

അവൾ ഹൃദയം പൊട്ടുമാറു കരഞ്ഞു. ഞാനാക്കണ്ണുനീർ തുടച്ചുകളഞ്ഞു. എനിക്കും ആത്മാർത്ഥമായ വേദന തോന്നി, സ്നേഹം ഒരു ലഹരിസാധനമാണ്. എൻെറ മനസ്സു മന്ത്രിച്ചു. "ശാന്തേ" ഹൃദയം നോവിക്കരുത്. മിഴികൾ നിറയിക്കാതെ, ആത്മാവു വേദനയിലാഴുമ്പോൾ മന്ദഹസിച്ചുകൊണ്ടു കാത്തിരിക്കൂ"......

"രാജു"

"ശാന്തേ"

"ഇനി നാം . . . ."

'നിശ്ചയമായും കണ്ടുമുട്ടും"

"പോയി കിടക്കൂ . . . ."

"ഉറക്കം വരുന്നില്ല. . . ."

"ഞാനാണു പറഞ്ഞത്. ഞാൻ വഞ്ചകനല്ല."

" എനിക്കിനിയുമൊത്തിരി കാര്യം പറയണം"

"നാളെ പറയാം. . . . . ."

അവൾ അടുത്ത മുറിയിലേക്കുപോയി. ഞാനും വാതിൽ ചാരി, ആ ബെഡ്ഡിൽ കിടന്നു. അപ്പോഴും ആ ലക്തികദീപം പ്രകാശിക്കുന്നുണ്ടായിരുന്നു.

" രാജു ലൈറ്റണക്കുന്നില്ലേ" അടുത്ത മുറിയിൽനിന്നും അവളുടെ ശബ്ദം കേട്ടു.

ഞാൻ വേഗം ലൈറ്റണച്ചു. എനിക്കുറക്കം വരുന്നില്ല. ഇരുപാടും തിരിഞ്ഞും മറിഞ്ഞും കിടന്നു. എൻെറ ഹൃദയത്തിൽ വേദനയുടെ തിപ്പന്തങ്ങൾ ആളിക്കത്തുവാൻ തുടങ്ങി. .

രണ്ടു മുത്തുച്ചിപ്പികൾ. ഒരേവടിവും ഒരേ ആകർഷണീയതയും. ഒന്നേ എടുക്കാവൂ. ഒന്നെടുത്താൽ മററതു പുകഞ്ഞു ചാമ്പലാകും. രണ്ടുമെടുത്താൽ കൂട്ടിമുട്ടി രണ്ടും തകരമായിരിക്കും, ഇല്ലെങ്കിൽ സമുദായമലറും....... നീണ്ടമൂകതയാണു നാലുചുററും. ഭിത്തിയിലെ നാഴികമണി മൂന്നു പ്രാവശ്യം ശബ്ദിച്ചു. ഞാൻ സ്വിച്ച് ഓൺ ചെയ്തു. മുറിനിറയെ പ്രകാശം പരന്നെത്തി.

ഞാൻ മേശയുടെ അടുത്തുചെന്നു് ശാന്തയുടെ ലററർ പേഡിൽ ഇങ്ങിനെ കുറിച്ചു:

പ്രിയപ്പെട്ട ശാന്തക്കു്,

ഭവതി ഒന്നുകൊണ്ടും വ്യാകുലപ്പെടേണ്ട. ആ വാസന്തിക്കാവിൽ പുഷ്പിച്ച മലരു പുകവാൻ പതംഗം എത്തുമെന്നുള്ളതു തീർച്ചയാണു്. കാത്തിരിക്കൂ. ഒട്ടും നിരാശവേണ്ടാ.

എന്നു് സ്വന്തം രാജു (ഒപ്പ്)

ഇതെഴുതിവച്ചിട്ടു് ഞാൻ ലൈററണച്ചു. പഴയ ഫോട്ടോ നഷ്ടപ്പെട്ടു പോയതിനാൽ ഭിത്തിയിലിരുന്ന ഒരു ചില്ലിട്ട ശാന്തയുടെ ഫോട്ടോയും എടുത്തുകൊണ്ടു് ഞാൻ ഇറങ്ങി നടന്നു.... അടുത്തുള്ള ഒരു വൃക്ഷത്തിലിരുന്നുകൊണ്ടു് മൂങ്ങാ മൂളുന്നതു ഞാൻ കേട്ടു....... ലക്ഷ്യമില്ലാതെ ഞാനോരോ പാദങ്ങളും എടുത്തു വച്ചു് മുന്നോട്ടു നീങ്ങി.

## ആറ്

ഒരു നിമിഷംപോലും വിശ്രമമനുഭവിക്കുവാൻ സാധിക്കാത്ത ഒരു രാത്രിയായിരുന്നു ഇന്നലത്തേതു്.

കിഴക്കു <u>വെള്ള</u> വീശിയപ്പോൾ ഞാനീ വിദ്യാലയത്തിന്റെ വരാന്തയിൽ എത്തിയതാണു്. കടുത്ത മഞ്ഞുപെയ്യുന്ന മാസമാണെങ്കിലും, ശരീരം മുഴുവനും വിറങ്ങലിച്ചുപോയെങ്കിലും ജീവിക്കുവാനുള്ള വ്യാമോഹംകൊണ്ടു് എല്ലാ പ്രതിബന്ധങ്ങളെയും പിന്നിലാക്കി ഞാൻ നീങ്ങി. ഓരോപദവുമെടുത്തുവയ്ക്കുമ്പോൾ ഭീതിയുടെ ഓരോ തിനാമ്പുകളെന്റെ ഹൃദയത്തിൽ സ്ഥലം പിടിച്ചിരുന്നു. വല്ല ഇഴജന്തുക്കളൊ, പിശാചുക്കളൊ എന്നെ ഉപദ്രവിക്കാതിരിക്കാൻ നാലു ചുററും നോക്കിയാണു് ഞാൻ നടന്നതു്.

യാത്രാക്ഷീണവും, ഹൃദയവേദനയുംകൂടി എന്റെ എല്ലാ ധമനികളെയും മരവിപ്പിച്ചു കളഞ്ഞു......ഞാനീ വരാന്തയിൽ വീണുറങ്ങി.

ഞാനുണർന്നപ്പോൾ ഉദ്ദേശം <u>പത്തു</u>മണിയായിട്ടുണ്ടു്. പൈശാചിക സംഘട്ടനങ്ങൾ അണിനിരന്നു നില്ക്കുന്ന ഒരു കറുത്ത ഭാവി എന്റെ മുന്നിൽ നൃത്തം ചവിട്ടുന്നതുപോലെ എനിക്കു തോന്നി. ഞാനിപ്പോൾ ജീവിതത്തിന്റെ വഴിത്തി

രിവിലാണു്. ഈ പ്രപഞ്ചത്തിൽ എന്റെ ഉററവരും ഉടയവരുമായി ആരെങ്കിലുമുണ്ടോ? പരിശുദ്ധ പ്രേമത്തിന്റെ ബലിപീഠത്തിൽ നിന്നുകൊണ്ടു് രണ്ടാത്മാവുകൾ മന്ദഹസിക്കുന്ന മുഖത്തോടെ മാടിവിളിക്കുന്നുണ്ടു്.

ഞാൻ കഷ്ടപ്പാടിൽ ജനിച്ചു. കഷ്ടപ്പെട്ടു ജീവിച്ചു. ഇനിയുമതുതന്നെയവശേഷിക്കുന്നു.

ജീവിതമേ നീയൊരു പരീക്ഷണമാണു്. നന്മയും, തിന്മയും, വിശുദ്ധവും, അശുദ്ധവും, സുഖവും, ദുഃഖവും തമ്മിലുള്ള ഒരു പരീക്ഷണമാണിവിടെ. എത്രയോ സത്യങ്ങളിവിടെ പരാജയപ്പെട്ടിട്ടുണ്ടു്. എത്രയോ വിശുദ്ധ ഹൃദയങ്ങൾ ഇവിടുത്തെ ദുഷ്ടതയുടെ ശാസനത്താൽ ശിക്ഷിക്കപ്പെട്ടിട്ടുണ്ടു്. എത്രയോ നീചന്മാർ ആനന്ദാനുഭൂതികൾ ആവോളമാസ്വദിച്ചിട്ടുണ്ടിവിടെ. അതെ, മനുഷ്യൻ കാരാഗൃഹത്തിലാണു്. അവൻ അഗ്നിപരീക്ഷണത്തിനു വിരിമാറു കാട്ടണം.

കിലുങ്ങുന്ന നാണയത്തുട്ടുകളുടെ നൂൽപാലത്തിൽക്കൂടി മനുഷ്യത്വത്തെ കടത്തിവിടുന്ന സാഹസികമായ പാരമ്പര്യത്തിന്റെ "അടയിരുപ്പറയാ"ണീ പ്രപഞ്ചം. വർണ്ണത്തിന്റെയും, വർഗ്ഗത്തിന്റെയും പേരിൽ ഗതിയുടേയും, ഗതികേടിന്റെയും നാമത്തിൽ എണ്ണമററ പരിശുദ്ധ ജീവിതങ്ങളെ അഹന്തയുടെ കോടതിയിൽ കയററിയിട്ടുണ്ടിവിടെ. അന്ധതയുടെ അജയ്യതയാൽ നിർമ്മലങ്ങളായ അനേകമാത്മാവുകളെ അനീതിയുടെ ആകത്തുകകൊണ്ടു് അറുത്തുതള്ളിയ എത്രയോ ചരിത്രങ്ങൾ രക്തച്ചുവ വിട്ടുമാറാതെ അനന്തതയിലലിഞ്ഞു ചേർന്നിട്ടുണ്ടു്. നീതിയില്ലാത്ത അന്ധകാരമേ നീയൊരു കൽത്തുറുങ്കാണു്. പരിശുദ്ധതയുടെ തൂക്കുമരമാണു നീ. എത്രയധികം ജീവിതങ്ങളെ നിസ്സഹായത

യുടെ തീജ്വാലയിലേക്ക് നീ തള്ളിനീക്കിയിട്ടുണ്ട്. നിന്റെ വിഷവായു എത്ര ജീവിതങ്ങളെ തകർത്തു തരിപ്പണമാക്കിയിട്ടുണ്ട്. മൂകതയുടെ വിഭ്രാന്തിയേ! നീയാതരടെ മൂർത്തീഭാവമാണ്...... നിമിഷങ്ങൾ നിമിഷങ്ങളെ പിന്നിലാക്കിക്കൊണ്ട് മുന്നേറുകയാണ്.

എനിക്കു നന്നായി വിശക്കുന്നു. പക്ഷെ ഞാൻ കരുത്തുനില്ക്കണം. ഞാനിപ്പോൾ നടുക്കടലിലാണ്. മനസ്സുമടുത്താലും ശരീരം തളർന്നാലും തുഴയാതെ തരമില്ല. കരുത്തുകണം. അതാവശ്യമാണ്. കാലുകൾ പലപ്രാവശ്യം തളരും. കൈകൾ അവശയിലയിലാകും. എന്നാലും വിരാമമില്ലാതെ തുഴയണം...... ഞാൻ നടന്നു.

അടുത്തുള്ള ഒരു ദേവാലയത്തിൽനിന്നും ഘണ്ടാനാദം പന്ത്രണ്ടുപ്രാവശ്യം ശബ്ദിച്ചു.....എനിക്കെതിരെ ഉഴവു കഴിഞ്ഞ് ചളിപുരണ്ട ദേഹത്തോടുകൂടി 'കർഷകർ കാളകളേയും അടിച്ചുകൊണ്ട് നീങ്ങുകയാണ്.

"വെയിലത്തുഴുകും കർഷകാ
നീയേ സൗഭാഗ്യ ദൂതൻ
മങ്ങളമിയെപ്പോലുമേ
മായാമോഹനമാക്കിനീ"

എന്നുള്ള റിക്കാർഡുഗാനം ശബ്ദിക്കുന്നതുപോലെ തോന്നി. ആ പരുപരുത്ത കൈകൾ രാജകീയമായ ഒരു ശക്തിയുടെ കേന്ദ്രമാണ് എന്ന തോമസ് കാർലൈൽ പറഞ്ഞ വാക്കുകൾ അതുവഴി പറന്നുപോയപോലെ എനിക്കനുഭവപ്പെട്ടു.

ഞാൻ നടന്നു.

നടപ്പാതകളും, കൈത്തോടുകളും, കൈതത്തോപ്പുകളും, പച്ച നിരത്തുകളുമെല്ലാം പിന്നിലാക്കിക്കൊണ്ട് ഞാൻ മുന്നോട്ടു നീങ്ങി. പടിഞ്ഞാറുനിന്നും വീശുന്ന തണുത്ത

കാററു്, പാതവക്കിൽ കാററിലാടി പുഞ്ചിരിച്ചുകൊണ്ടു തലയുയർത്തിനില്ക്കുന്ന മഞ്ഞയും, നീലയും, ചെമപ്പും ഇടകലർന്ന പുഷ്പങ്ങളും, നൈസർഗ്ഗികമായ ജനപദനിഷ്പടതയും എന്റെ നിരാശക്കും, വേദനക്കും തെല്ലൊരു കുറവുണ്ടാക്കി.

ഞാനീ നെൽപാടത്തിനടുത്തുള്ള പുൽത്തകിടിയിലിരിക്കുവാൻ തുടങ്ങിയിട്ടും അരമണിക്കൂറോളം കഴിഞ്ഞിരിക്കുയാണു്. വിഷമിച്ചും, വിശ്രമിച്ചും എന്റെ ജീവിതത്തിലെ അതിസുപ്രധാനമായ കുറെ മണിക്കൂറുകളാണു് കടന്നു പോയിരിക്കുന്നതു്.

സായാഹ്നമാണു്.

ചുററും നീണ്ടുനിവന്ന പുഞ്ചപ്പാടങ്ങൾ. മദ്ധ്യത്തിൽ കൂടി ഒരു കൊച്ചരുവി കിഴക്കുനിന്നും എക്കൽ നിറഞ്ഞ മലവെള്ളവും വഹിച്ചുകൊണ്ടു് പടിഞ്ഞാറോട്ടു കുണുങ്ങിയൊഴുകുന്നുണ്ടു്. ആ അരുവികരയുടെ ചുററുപാടും, കേരവൃക്ഷങ്ങൾ പടർന്നുപിടിച്ചിട്ടുണ്ടു്. നാലു ചുററും ഒട്ടനവധി കൂരകൾ, കേരളത്തിലെ ഗ്രാമം!

അന്തിവരെ അദ്ധ്വാനിച്ചു് അവശരായ വേലക്കാർ വെപ്പണിഞ്ഞ ദേഹത്തോടെ നിറഞ്ഞ പ്രതീക്ഷകളുമായി തങ്ങളുടെ മാടങ്ങളിലേക്കു നീങ്ങുന്നുണ്ടു്. മൺവെട്ടികളും, കട്ടക്കത്തികളും, തുമ്പകളും, അവരുടെ തോളുകളിലുണ്ടു്. മിക്കവരുടേയും ശിരസ്സിൽ പാളത്തൊപ്പികളാണു്. അന്തഃപുരത്തിലെ അനുഭൂതിയുടെ മടിത്തട്ടിലിൽ ചാഞ്ചാടി ജീവിതം മുഴുവനും സുഖസാന്ദ്രമാക്കിയിരിക്കുന്ന മഹാ രാജാക്കന്മാരുടെ മരതകകാന്തി മുററുന്ന കിരീടങ്ങളേക്കാളും അഭിമാനവും ശാശ്വതാവസ്ഥയുമുണ്ടവരുടെ പാളത്തൊപ്പികൾക്കു്. ആ മഹാരഥന്മാരുടെ സ്വർണ്ണഖചിതമായ ഉടവാളുകളേക്കാൾ പരിപാവനതയുള്ളതാണവരുടെ പാരകളും മൺവെട്ടികളും.

അന്തിക്കതിരവന്റെ കനകപ്രഭാപൂരം ആഴിപ്പരപ്പിൽ നിപതിച്ചു. മാമരശിഖരങ്ങളെല്ലാം ശശാങ്കകിരണങ്ങളാലാവരണംചെയ്യപ്പെട്ടു. വാനംപാടികൾ മടക്കയാത്രയാരംഭിച്ചു......

വിശന്നും വിഷമിച്ചും ഞാൻതീരെയവശനാണു്.....

"എന്താ കുഞ്ഞേ യിവിടെയിരിക്കുന്നതു്"" അതുവഴി വേലയും കഴിഞ്ഞുവന്ന ഒരു വൃദ്ധപ്പുലയൻ ചോദിച്ചു. കഴിവുകേടും, പരാധീനതകളും എണ്ണമററ വിധമുണ്ടെങ്കിലും ദീനാനുകമ്പ ആ കണ്ണുകളിൽ നിഴലിക്കുന്നുണ്ടു്. എനിക്കെന്തു സഹായവും ചെയ്തുതരുവാനുള്ള സന്നദ്ധത ആ മിഴികളിൽനിന്നും ഞാൻ ഗ്രഹിച്ചു.

എന്റെ ഹൃദയം ഇടിച്ചുതല്ലാതെ നാവു ചലിച്ചില്ല വരണ്ടുണങ്ങിയ അധരങ്ങളകന്നില്ല.

" എന്താണൊന്നും മിണ്ടാത്തേ?" വൃദ്ധൻ വീണ്ടും ചോദിച്ചു.

'എന്താണു മൂപ്പന്റെ പേരു്?" ഞാൻ ചോദിച്ചു.

'ചോതനാ'" അയാൾ പറഞ്ഞു.

"മൂപ്പാ, എനിക്കാരുമില്ല. ഞാനൊററ. എനിക്കു ജീവിക്കണം."

ഞാനെന്റെ സത്യം പറഞ്ഞു. പക്ഷേ എന്റെ ലിസാ അവളെ തിരക്കിയാണു ഞാനലയുന്നതെന്നുള്ള പരമാർത്ഥമാകെ ഞാൻ മറച്ചുപിടിച്ചു. അല്ലെങ്കിൽതന്നെ അതൊക്കെ ഈ വൃദ്ധനോടെന്തിനു പറയുന്നു?

"ഇന്നൊന്നും കഴിച്ചില്ലേ?" വീണ്ടുമയാൾ ചോദിച്ചു.

"ഇല്ല" ഞാൻ പറഞ്ഞു.

"യെന്നാലെന്റെ കൂടെവാ. എന്തുവല്ലോം തരാം.

അയാൾ നടന്നു. ഞാനും പിറകെ എത്തി. പുഴയുടെ തീരത്തുള്ള ഒരു മാടം ചൂണ്ടിക്കൊണ്ടയാൾ പറഞ്ഞു.

"അതാ എന്റെ പെര, ഒരു ക്ടാത്തി മാത്രേ ഉള്ളൂ"

ഞാനും മൂപ്പനും മാടത്തിലെത്തി. സാധാരണ പുലമാടങ്ങളേക്കാൾ വെടിപ്പും വൃത്തിയുമുണ്ടതിന്. എന്റെ ഉള്ളിലൊരായിരം ചിന്തകൾ താണ്ഡവമാടുകയാണ്...

"എടീ പുള്ളാ" അയാൾ വിളിച്ചു.
"എന്തെടീ തേവിക്ടാത്തി?"
"ഏന്തിവ്ടോണ്ടേ".....
"വല്ല്യോണ്ടേ കൊണ്ടുവാടീ" അയാളറിയിച്ചു.
ഇടയ്ക്കവൾ പുറത്തേക്കൊന്നുതല നീട്ടുന്നതു കണ്ടു.
"ഞങ്ങ രണ്ടാളൊണ്ട്" മൂപ്പൻ പറഞ്ഞു.
ഏതാനും നിമിഷങ്ങൾ കൂടികഴിഞ്ഞു.

വക്ക് അല്പം അടർന്നുപോയ ഒരുമൺചട്ടിയിൽ കുറെ മരച്ചീനിക്കഷണങ്ങളും, മറ്റൊരു ചെറിയപാത്രത്തിൽ അല്പം

പൊടിമീൻകറിയും എന്റെ മുന്നിൽ നിരന്നു. എനിക്ക തന്നതൊക്കെ വൃദ്ധനും കൊടുത്തു. പല വിചാരങ്ങളുമെനിക്കുണ്ടായി. പക്ഷെ വിശപ്പിന്റെ ആധിക്യംകൊണ്ട് അവയൊന്നും പ്രസക്തി കൊടുക്കാതെ ഞാൻ ഭക്ഷിച്ചുതുടങ്ങി അല്പം കഴിഞ്ഞു കുറെ കഞ്ഞിയും കൊണ്ടുവന്നു മുന്നിൽ വച്ചിട്ട് അവൾ അകത്തേക്ക കയറി, തലമാത്രം പുറത്തേക്ക നീട്ടിക്കൊണ്ട് തേവി നിന്നു. ഒരു പതിനെട്ടുകാരി, എനിക്ക ലജ്ജ തോന്നി,

"ന്റെകുഞ്ഞെ ഇവൾടെ തള്ളയില്ല" വൃദ്ധൻ ഓരോന്നു പറയുകയാണ്. ഞാൻ ശ്രദ്ധാപൂർവ്വംതന്നെയിരുന്നു.

"ഏനും ക്ടാത്തിം മാത്രോള്ളിവ്ടെ. ഇവ്ടെ മൂത്തവൻ ഗോപാലൻ അവനി, കഴിഞ്ഞാണ്ടീ ചത്തുപോയി...
എന്റെ.......തേവ്വേ അവനൊണ്ടാരുന്നേ" വൃദ്ധന്റെ മിഴി

കൾ നിറഞ്ഞു.......എനിക്കും വേദന തോന്നി. കുറെനേരത്തേക്ക ഞങ്ങളൊന്നും പറഞ്ഞില്ല.....

"എവ്ടാ കുഞ്ഞിന്റെ വീട്"

"വീടില്ല മൂപ്പാ"

"പേരെന്നാ"

" പേര ഗോപാലനാണ്" "മനസ്സറിഞ്ഞുകൊണ്ടു ഞാനൊരു നുണ പറഞ്ഞു.

"എന്റെ ഗോപാലനുപകരം ദൈവം തന്നതാ മോനെ; പുള്ളയ്നി എങ്ങും പോണ്ടാ" വളരെയേറെ ആശയോടെയാൾ പറഞ്ഞു

"പിന്നെ"

"ഇവിടെ കഴിയാമ്ക്ക്""

ഞാൻ നിശ്ശബ്ദനായിരുന്നു.

"ഒരുണ്ണ ആ മാടത്തിൽ കെട്ന്നോ നീയ്""

കുറച്ചകലെയുള്ള ഒരു കാവൽമാടം ചൂണ്ടിക്കൊണ്ടയാൾ പറഞ്ഞു. എനിക്കൊന്നുമൊന്നും തോന്നുന്നില്ല.

"ക്ടാത്തി നീയൊരു പാ അവ്ടെ കൊണ്ടച്ചേരു?" അകത്തേക്ക നോക്കിക്കൊണ്ടയാൾ പറഞ്ഞു.

ഞാനാ കാവൽ മാടത്തിലെത്തി. ഒരു പായ് വിരിച്ചിട്ടുണ്ട്. എനിക്കാകെ ഉന്മേഷം തോന്നി. . . . . . രാത്രി എട്ടുമണികഴിഞ്ഞിട്ടുണ്ട്.

നല്ല നിലാവുള്ള രാത്രിയാണത്. ആകാശത്തിൽ മിന്നുന്ന നക്ഷത്രങ്ങളും, ചന്ദ്രികയും കൊച്ചരുവിയിലെ ജലപ്പരപ്പിൽ പ്രതിബിംബിച്ചിട്ടുണ്ട്. പടിഞ്ഞാറുനിന്നും കുണുങ്ങിച്ചിരിച്ചുകൊണ്ട് ഓടിവരുന്ന മന്ദമാരുതൻ ചുറ്റുപാടുമുള്ള നെൽക്കതിരുകൾക്ക രോമാഞ്ചം നൽകുന്നു

കൊണ്ടാകും അവയെല്ലാം മറാമിളകുന്നുണ്ട്. അണ്ഡ ചക്രവാളസീമവരെ അനന്തമായ ആ ദീപപ്രകാശം പരന്നിട്ടുണ്ട്. ഞാൻ നാലുചുററും ശ്രദ്ധിച്ചു. തികച്ചും സുഖസാന്ദ്രമായ അന്തരീക്ഷം....

എൻെറ ചിന്തകൾ ചിറകുവിരിക്കുകയാണ്. ഇന്നു രാത്രി ഞാനിവിടെനിന്നുംപോയാൽ പാവം മൂപ്പൻ ഏറെ ദുഃഖിക്കും. അതുമല്ല അവശനിലയിൽ ഞാൻ നാളെയുമെത്തും. എനിക്കാഹാരം തന്നാശ്വസിപ്പിക്കാൻ ഇതുപോലെയാരുമുണ്ടായെന്നു വരില്ല.......

ഒന്നുകൊണ്ടുമല്ലെങ്കിലും എന്തോ ഒന്നുകൊണ്ട് അവിടെ തന്നെ കഴിയുവാൻ നിശ്ചയിച്ചു. മുരടിച്ച സമുദായനീതിയോടൊരു വെല്ലുവിളിയാണെൻെറ ജീവിതം. മനുഷ്യത്വത്തിൻെറ ചരിത്രത്തിൽ അഭിനവമായ ഒരു പന്ഥാവാണു ഞാൻ തുറക്കുന്നതു്........

ഒരു വാടുന്ന വാസന്തിച്ചെടിക്ക് അല്പം ജലം ഒഴിച്ചുകൊടുക്കാം: പുത്രവിയോഗത്താൽ ദുഃഖിതനായിരിക്കുന്ന ഒരു മനുഷ്യനല്പം ആശ്വാസം നൽകാം എന്നു ഞാനുറച്ചു.

കിഴക്കേ ആകാശത്തിൽ മേഘപാളികളുടെയിടയിൽ ഒരു പനിനീർപ്പൂവുമായി പ്രേമഗാനവും പാടി ലിസാ എന്നെ മാടിവിളിക്കുന്നതുപോലെ എനിക്കു തോന്നുന്നു..... എന്തോ? അവളിപ്പോഴും ജീവിച്ചിരിപ്പുണ്ടായിരിക്കുമോ? ഒരു പക്ഷേ അനന്തതയിലേക്കാതുടിക്കുന്ന നിർമ്മലമായ ആത്മാവു പറന്നുയർന്നിരിക്കുമോ? ആക്കറിയാം? അവൾ മരിച്ചിട്ടില്ലെങ്കിൽ ഞാനവളെ കണ്ടെത്തും. എന്നെവിസ്മരിച്ച് അവൾ സുഖിച്ചുല്ലസിക്കുകയായിരിക്കുമോ? അതെ. ഇതൊരു പരീക്ഷണമാണ്. പരിശുദ്ധ പ്രേമത്തിൻെറ പ്രസ്പഷ്ടമായ ഒരഗ്നി പരീക്ഷണം. അവൾ ഹൃദയമുള്ളവളാണെങ്കിൽ എല്ലാ തരക

യാതനകളേയും പിന്നിലാക്കി സ്ത്രീത്വത്തിൻെറ മനസ്സാക്ഷിയായ ചാരിത്ര്യം പട്ടുതൂവാലകൊണ്ടു് ഭദ്രമാക്കി സൂക്ഷിക്കും. അവൾ കുലടയാണെങ്കിൽ...

അവൾ ഒരു പക്ഷെ ജീവിതമവസാനിപ്പിച്ചില്ലെങ്കിൽ ഞാനാ ശോകഗാനം പാടിതന്നെ അലഞ്ഞുതിരിയും. അവസാന നിമിഷംവരെ "ലീസാ, ലീസാ" എന്നെൻെറ ആത്മാവുച്ചരിക്കും. ആ ശബ്ദം ശ്രവിച്ചുകൊണ്ടു്തന്നെ എൻെറ അവസാനത്തെ നാഡിയും തളരണം.

ശാന്ത! അവൾ ഹൃദയമുള്ള ഒരു വാനമ്പാടി. പ്രേമത്തിൻെറ മാപ്പുസാക്ഷി. അവളെഞാനിഷ്ടപ്പെടുന്നു. അവൾ നല്ലവളാണു്. ചപലതയുടെ മദ്യഷാപ്പായ സ്ത്രീത്വമേ! നിനക്കു നിവ്വചനം എൻെറ പക്കലില്ല.

ദേവി! അവളും സുന്ദരിയാണു്. മധുരസ്വപ്നങ്ങളുടെ മട്ടുപ്പാവാണവളുടെ അന്തരാത്മാവും ... "ദേവി നീയെന്നെ നോക്കുകപോലും ചെയ്യരുതു്" എന്നെൻെറ അന്തർഗതമപേക്ഷിച്ചു.....

നാളെമുതൽ പണിക്കുപോകണം പാടത്തു്. കുപ്പൻെറ മരിച്ചുപോയ ഗോപാലൻ തിരിച്ചു വന്നിരിക്കയല്ലേ? ബീഡി തെറുത്തും ചുമടെടുത്തും, തഴമ്പുള്ള ഈ കരങ്ങളിൽ നാളെമുതൽ മൺവെട്ടിയും, കട്ടക്കത്തിയും മുറുകിയിരിക്കും.

എനിക്കൊരൊററയാഗ്രഹം മാത്രം. ദേവി—ആ കാട്ടുമുല്ലമഞ്ജുളസൗരഭ്യം ചൊരിയരുതേ. ഈ നിറുന്ന മധുപനെ ഇവിടെനിന്നും കെട്ടുകെട്ടിക്കരുതേ.

ദേവി, അവളൊരു കാട്ടുമുല്ല!

## ഏഴ്

ദിവസങ്ങൾ ചെന്ന് ചിലമാസങ്ങളുണ്ടായി. ഞാൻ തികച്ചും ഒരു കൃഷിത്തൊഴിലാളിയാണിന്ന്. എനിക്ക് രാവുമുഴുവനും സ്വപ്നം കാണാം. പകലന്തിയോളം പണിയെടുക്കുന്നതിനിടയിൽ ഫലിതം പറഞ്ഞും, പാട്ടുപാടിയും സന്തോഷിക്കാം. കുട്ടനും, കുഞ്ഞനും, മൈലനും, മല്ലനുമെല്ലാം എന്റെ സുഹൃത്തുക്കളാണ്. എന്റെ പാട്ടും ഫലിതവുമെല്ലാം അവരെ ആനന്ദിപ്പിക്കും.

ഒരു ദിവസം കുളക്കടവിൽ അവരെല്ലാം സമ്മേളിച്ചിരിക്കുകയായിരുന്നു. എന്നെക്കുറിച്ചെന്തെങ്കിലുമഭിപ്രായമവർ പാസാക്കുമെന്ന് എനിക്കറിയാമായിരുന്നു. ഞാൻ മറഞ്ഞുനിന്നു ശ്രദ്ധിച്ചു.

‘‘കോപാലനെ അയ്യാക്കെന്തു കാര്യാ’’ അത്ഭുതത്തോടുകൂടി മൈലൻ പറഞ്ഞു.

‘‘തേവിപെണ്ണ്ണെ അവനായിരിക്കും കെട്ടുന്നതു്’’ ബുദ്ധിപൂർവ്വമായ കുഞ്ഞന്റെ നിഗമനമായിരുന്നതു്.

‘‘യവന്റെ പാട്ടെന്തൊരു ശേല’’ കുട്ടനതായിരുന്നു കാര്യം.

‘‘യെന്നാക്കെ ആണെങ്കിലുംമ്മോടെന്തു കാര്യാ അവനിക്ക്’’ മല്ലൻ പറഞ്ഞു.

‘‘യവ്ൻ ഇമ്മടെ ചാതിയാണോ?’’ മൈലനൊരു സംശയം.

‘‘യേ യല്ല’’ കുട്ടൻ തറച്ചു പറഞ്ഞു.

‘‘ച്ന്മാ പോടാ, ഇമ്മ്ടെ ചാതിയാ’’ കുഞ്ഞൻ കുട്ടനെ എതൃത്തു.

‘‘എന്നാണേലും മൂപ്പരെന്റെ ബാക്യം’’ മല്ലൻ പറഞ്ഞു നിത്തി

‘‘പോടാ ക്ടാത്താ തേവിടെ ബാക്യാ’’ കുട്ടൻ ഭേദഗതി ഉന്നയിച്ചു ‘‘അല്ലേടാ മൈലാ’’ അവൻ തുടർന്നുമൈലനോടഭിപ്രായമാവശ്യപ്പെട്ടു.

മൈലൻ ചിന്താകുലനായിതല കുനിച്ചിരുന്നു. അവനൊന്നും മിണ്ടിയില്ല.

‘‘എന്നാടാ ക്ടാത്താ’’ കുട്ടനതിശയം തോന്നി.

‘‘യ്‌വൻ തേവിടെ.....വ്വ.....ഉ’’...

അവരെല്ലാം ഊറി ഊറി ചിരിച്ചു. മൈലൻ എഴുന്നേററു പടിഞ്ഞാറോട്ടു നടന്നു. അവർക്കെല്ലാം സങ്കടം തോന്നി.

‘‘മൈലാ വാ ഇനിയൊന്നും പറേന്ന്ല്ല’’ കുട്ടൻ വിളിച്ചറിയിച്ചു. എല്ലാവരും തലയാട്ടിക്കാണിച്ചു. മൈലൻ തിരിയെ വന്ന് അവരുടെകൂടെ കളിക്കുകയും ചെയ്തു.

അന്നാണെനിക്കു പലതും മനസ്സിലായതു്. മൈലനു് തേവിയേ വല്യകാര്യമാണു്. പക്ഷെ അവൾക്കെന്നോട്ടുമുണ്ടായിരുന്നെങ്കിൽ. എല്ലാവർക്കുമെന്നോടു് ഏറെ മതിപ്പാണു്. തേവി അവളെന്നെ വിഷമിപ്പിക്കുകയാണു്.....

ഇന്നു വേലകേറിയപ്പോൾ ചോതമൂപ്പനെന്നോടു പറഞ്ഞു ‘‘കോപാലൻ പെരേലോട്ടുപോകേണ്ട’’ ഞാൻ ചന്തോമരെ പോയേച്ച് വന്നേക്കാം.’’ എന്നു്. അതുകൊണ്ടു ഞാൻ

നേരെ മാടത്തിലേക്കു നടന്നു. വഴിക്കുവെച്ചു അവരെന്നെ തടഞ്ഞു നിറുത്തി. കുട്ടനും, കുഞ്ഞനും, മല്ലനും.

"കുളിക്കാം വരുന്നോ കോപാലാ?" കുഞ്ഞൻ ചോദിച്ചു.

"ഞങ്ങ കടവിലേക്കാ" മല്ലനറിയിച്ചു.

"ഞാൻ മഠത്തിൽ പോയി കുളിച്ചുകൊള്ളാം" ഞാൻ പറഞ്ഞു.

"ഒനക്കു കോരിത്തരാനാളുണ്ട്. ഞങ്ങക്കില്ല" കുട്ടൻ തട്ടിവിട്ടു.

"ആകട്ടെ മൈലനെന്ത്യേ?" വിഷയം മാററുവാനായിട്ടു ഞാൻ ചോദിച്ചു.

"യ്‌വൻ നേരത്തെ പോയ്" കുഞ്ഞൻ പറഞ്ഞു.

"ഇന്നലത്തെ ആ പാട്ടൊന്നു ചൊല്ലുവോ? കുട്ടൻ ചോദിച്ചു.

"ഇപ്പോഴോ" ഞാൻ സംശയം പ്രകടിപ്പിച്ചു.

"ഇപ്പം പാടിയാ എന്താ" മല്ലനതു പിടിച്ചില്ല.

"ഞാനേ രാത്രി മാടത്തിലിരുന്നുകൊണ്ട് ഉച്ചത്തിൽ പാടാം.

പിന്നൊന്നും അറിയാനോ, അറിയിക്കാനോ നിൽക്കാതെ ഞാൻ നടന്നു.

പ്രപഞ്ചം മുഴുവനും അന്ധകാരത്താലാവരണം ചെയ്യപ്പെട്ടിരിക്കയാണ്. നല്ല കട്ടത്ത ഇരുട്ട്.....

ഞാൻ കാവൽ മാടത്തിലെത്തി. ചെളി പുരണ്ട വസ്ത്രങ്ങളെല്ലാം മാററിയിട്ട് പടിഞ്ഞാറോട്ടു നോക്കി. തേവിയവിടെ ഇല്ലായിരിക്കുമോ എന്നെനിക്കു തോന്നി. വിളക്കു കത്തിച്ചിട്ടില്ല.......സംശയത്തിന്റെ ഫണമുയർന്നു. ഞാൻ പുറത്തിറങ്ങി കുറെനേരംനിന്നു. പെട്ടെന്ന് മാടത്തിന്റെ

ഒരരുകിൽ തീപ്പെട്ടിക്കമ്പുരച്ച പ്രകാശം കണ്ടു്, ഞാൻ ശ്രദ്ധാപൂർവ്വം സൂക്ഷിച്ചു നോക്കി. മൈലനാണു്. കുറെക്കഴിഞ്ഞു വിളക്ക കത്തിച്ചു പിടിച്ചുകൊണ്ടു് തേവി മൈലന്റെ അടുത്തേക്ക ചെന്നു. അവനതു ഊതിക്കെടുത്തി.

ഞാൻ സാവധാനം നടന്നു് മാടത്തിന്റെ മറുവശത്തെത്തി.

“തേവി” മൈലൻ പ്രേമപൂർവ്വം വിളിച്ചു.

“ഉം” ഒട്ടും കനിവില്ലാതെ അവളൊന്നു മൂളി.

“എന്തിനാ നിങ്ങവന്നേ..,ഇ”

“നിന്നെ കാണാനാ”

“എന്നെയാതം......”

“നേരമക്കന്നോട്ട്” സ്വന്തകൊണ്ടോ?”

“സ്വന്തകാക്കയോ......”

“നിങ്ങ എന്തിനെ വെളുക്കുതിയേ?”

“എന്റേൽ തീപ്പെട്ടിയൊണ്ടു്”

“തേ മൈലാ എന്നൊരു കാര്യം പറയാം.”

“എന്നാ”

“നിങ്ങച്ചുമ്മാണ്ടു് വ്ടെ പാത്തും പതുങ്ങിം വരല്ലു”

“അപ്പയിപ്പം വരും”

“അപ്പനേ പോയിരിക്കാ”

“കോവാലൻ......”

“അവനോ കളിക്കാ”

“ഇല്ല ഇവ്ടെ കളിക്കണേ”

“നിന്നെ എനിക്ക വേണം തേവി”

“നിങ്ങ പോ”

പിന്നേയും എന്തൊക്കെയോകൂടി അസ്പഷ്ടമായി കേട്ടു. എനിക്കൊന്നും വ്യക്തമായില്ല.

“എന്തെടി തേവീക്കോത്തി?” ഇറയത്തേക്ക കയറിക്കൊണ്ടുമൂപ്പൻ വിളിച്ചു.

''എന്തിവ്ടെയാണു'' അവൾ അകത്തുനിന്നുകൊണ്ടു റിയിച്ചു.

''എന്താ ക്ടാത്തി വെളക്ക കത്തിക്കാത്തെണു?''

ഞാൻ വേഗം നടന്നു മാടത്തിലെത്തി. ഒരു മൂളിപ്പാട്ടും പാടി ഒന്നുമറിയാത്ത മട്ടിൽ ഞാനിരുന്നു. കുറെക്കഴിഞ്ഞു് ഒരു പാട്ടവിളക്കുമായി തേവി യങ്ങോട്ടു വന്നു. പാട്ട താനേ നിന്നു.

''ഇതൊന്നു കത്തിച്ചേ'' അവൾ വിളക്കെന്റെ നേരെ നീട്ടിക്കൊണ്ടു പറഞ്ഞു.

''ഇതാരു കെട്ടുന്തി'' തമാശയിൽ ഞാൻ ചോദിച്ചു അവളുടെ നുണക്കുഴികൾ തെളിഞ്ഞുവരുന്നതു ഞാൻ കണ്ടു. തീപ്പെട്ടിക്കൊള്ളുരച്ചു വെളക്ക കത്തിച്ചു. ഒരു കള്ളച്ചിരിയുമായി അവൾകടന്നുപോയി.

അർദ്ധചന്ദ്രൻ അംബരത്തിന്റെ താഴ്വാരയിൽ പൊന്തി വന്നു.

ഈ ചുററുപാടുകളാകെ ആമായാദിപത്തിന്റെ ശാന്ത വെണ്ണിലാവിൽ മുങ്ങി സുന്ദരമായിത്തീർന്നിരിക്കുന്നു. ചില രാപ്പാടികൾ കളകളഗാനം ചൊരിയുന്നുണ്ടു്. പ്രശാന്ത മനോഹരമായ ഒരന്തരീക്ഷം....

എന്റെ ലിസായിപ്പോളെവിടെയായിരിക്കും. ചിരംജീവികളായ നഭോമണ്ഡലത്തിലെ മുത്തുച്ചിപ്പികളെ! നിങ്ങൾ എന്റെ ജീവന്റെ ജീവനായ ലിസായെ നിങ്ങളെങ്ങാനും കണ്ടോ? ദിഗന്തം വരെ എത്തത്തക്ക ഉച്ചത്തിൽ ഒന്നു വിളിച്ചു ചോദിക്കുമോ?രാപ്പാടികളെ ലിസായെ കണ്ടോ'' ഈ പ്രപഞ്ചമാകെ വെണ്ണിലാവിലാഴ്ത്തുന്ന അലംഭാവമില്ലാത്ത പ്രകാശരാജാ, എന്റെ ലിസായെ ഒന്നു തെരക്കി കണ്ടുപിടിക്കാമോ? സ്വർഗ്ഗലോകത്തിന്റെ അടിതകരാത്ത താങ്ങുകളായ

നീലമേഘങ്ങളെ ചുററിത്തിരിയുന്നതിനിടയിൽ നിങ്ങളെൻെറ ലിസായെ കണ്ടാൽ ഒന്നറിയിക്കുമോ?

ശാന്തെ! നീ കരഞ്ഞു കരഞ്ഞു മടുത്തിരിക്കുമോ? ഇടുത്തതല്ലെങ്കിലും നിൻെറ കവിൾത്തടങ്ങൾ ആകർഷണീയമാണ്. കവിതയുയത്തുന്നതല്ലെങ്കിലും ആ നീലനയനങ്ങൾക്ക് ഒരു പ്രത്യേകകഴിവുണ്ട്. ആ കറുനിരകൾ കാററിലാടുന്നതു് കാണുവാൻ ഒരു ചന്തവുമുണ്ട്. ഏതൊരു കഠിന ഹൃദയനേയും കരയിക്കുവാനുള്ള കളങ്കമററ കഴിവുണ്ടാ കണ്ണുകളിൽ നിന്നും കരകവിഞ്ഞു ഉതിരുന്ന കണ്ണുനീർകണികൾക്ക്.

എന്തൊക്കെയോ പേക്കിനാവുകണ്ടു ഞാൻവളരെനേരം കളഞ്ഞു. അംബരഭാഗത്തേക്കു മിഴികൾ പായിച്ചുകൊണ്ട് ഞാനാ പായയിൽ കിടക്കുകയാണ്.

ഒരു കാലൊച്ച കേട്ടു. ഞാൻ ഞെട്ടിത്തിരിഞ്ഞുനോക്കി. 'ദേവി' എൻെറ മനസ്സു മന്ത്രിച്ചു. ഒരു നിശാദേവതയെപ്പോലെ അവൾ മന്ദം മന്ദം ഓരോ പാദം അളന്നു മുറിച്ചെന്നപോലെ നീങ്ങുന്നു....... എന്തിനൊക്കെയോ വേണ്ടിയുള്ള പുറപ്പാടാണതു്. ഞാൻ ഉറക്കം നടിച്ചു കിടന്നു. അവൾ അടുത്തുവന്നു് കട്ടിലിലിരുന്നു. തണുത്ത കുഞ്ഞിക്കാററുവഴി തലോടികൊണ്ട് പോയതിനാലായിരിക്കണം, അവൾക്കൊരു കോരിത്തരിപ്പുണ്ടായി.

“ഒന്നോരെ” അവളെന്നെ മുളിവിളിച്ചു.

“ഓ ഇത്രനേരം പാട്ടുപാടിക്കൊണ്ടിരുന്നേച്ചു്”........ എൻെറനാട്യം അവൾക്കു മനസ്സിലായതുപോലെ തോന്നുന്നു. ഞാൻ നിശ്ശബ്ദനായിതന്നെ കിടന്നു.

“സ്നേഹമുണ്ടോ എന്നെ” അവസാനത്തെ തീപ്പാണതു്. കണ്ണുതിരുമ്മി ഞാനെഴുന്നേററു.

"ആരിതു തേവിയോ?" പകൽക്കിനാവു കാണുന്നതു പോലെ ഞാനല്പം ഉറക്കെ ചോദിച്ചു. അവളെന്റെ വായ് മൂടിപ്പിടിച്ചുകൊണ്ടു പറഞ്ഞു:

"പതുക്കെ പറ, അച്ഛ കേട്ടേന്നുള്ളൂ."

"ഞാനിന്നലെ എന്താണു പറഞ്ഞതു തേവി"

"യിഞ്ഞതി മറന്നോന്ന്"

"അല്ലേ?"

"ഉം"

"നിയെത്രാമത്തെ പ്രാവശ്യമാണു ഇതുപോലെ രാത്രിയിൽ എന്റെയടുക്കൽ വരുന്നതു്?"

"ഒത്തിരിയായി. എണ്ണക്കണ്ണേല്ല"

"എന്തിനാ?"

"ഞാൻ പിന്നെ യാരിടത്താപോണെ?"

"നിനക്കു മേലനോടിഷ്ടമില്ലേ?"

"ഇഷ്ടൊക്കെയാ. . . . പക്ഷേങ്കി."

"അവനു നിന്നോടെന്തു കാര്യാ തേവി....."

"നിങ്ങക്കില്ലേ സ്നേഹം"

"എനിക്കു നിങ്ങാ മതി. എൻമറാരിക്കമല്ലേ"

ഞാനൊന്നും മിണ്ടിയില്ല.

നദിയിൽ വെള്ളം ഓളം തല്ലുന്നതു കണ്ടു ഞാൻ തല പുറത്തേക്കു നീട്ടി പടിഞ്ഞാറോട്ടു നോക്കി. ഒരു ബോട്ടു വരുന്നതാണു്. തേവി വേഗം മാടത്തിന്റെ പിറകിലേക്കോടി ഞാൻ കുറെനേരം സ്തംഭിച്ചിരുന്നു. എനിക്കു മനസ്സിലാകാത്ത ഒരർത്ഥവ്യാപ്തി അന്തർലീനമായിട്ടുണ്ടോ എന്നു ഞാൻ സംശയിച്ചു. ഞാനീമാടത്തിൽ താമസമാക്കിയിട്ടു് ആദ്യമായിട്ടാണു് ഒരു ബോട്ടിതുവഴി കടന്നു പോകുന്നതു്. തേവിയെന്തിനോടി മറയുന്നു? ബോട്ടടുത്തുവന്നു. ബോട്ടി

അകത്തൊരു ദീപം പ്രകാശിക്കുന്നുണ്ടു്. മുപ്പതോടടുത്ത ദീർഘകായകനായ ഒരാൾ തലയുയർത്തി എന്നേയും അകലെയുള്ള മാടത്തിലേക്കും സൂക്ഷ്മതയോടെ നോക്കുന്നതു കണ്ടു. ഒററ നോട്ടത്തിൽതന്നെ എനിക്കൊരു ഭയമാണുണ്ടായതു്. . . . .

തേവി എന്റെയടുത്തെത്തി.

“നിങ്ങ എന്ത്യേ എണീക്കാത്തെ?” അവൾ ഭയത്തോടെ ചോദിച്ചു.

“ഉം” എനിക്കതു മനസ്സിലായില്ല.

“തമ്പ്രാനാർന്നു”

ഞാൻ ശബ്ദിച്ചില്ല.

അവൾ തുടർന്നു, “നാളെ മൊതല് കൊയ്ത്തു തൊടങ്ങുമല്ലോ?”

“പിന്നെന്താ പാടത്തു കാണുന്ന യാളാരാ?”

“അതു നടത്തുന്നോര് തമ്പ്രാൻ”

“ആണ്ഹാ”

“തമ്പ്റാൻ സിനിമാപ്പടോണ്ടാക്വാ”

“അതെയോ?”

“വേണ്ടുന്നാ പോരെ.” എല്ലാണ്ടിലും കൊയ്ത്തിനാരും

“നിന്നോടൊക്കെ വലിയ കാര്യമാണോ?”

“ഓ വെല്യ കാര്യാ പക്ഷെങ്കി എനക്ക ഇഷ്ടല്ല”

“അതെന്താ?”

“തമ്പ്റാൻ ചുള്ളാളാ”

എന്നെയും തേവിയേയും പോലെ ആയിരമായിരങ്ങൾ എല്ലുനുറുങ്ങെ അദ്ധ്വാനിക്കുന്നതിന്റെ ഉപ്പുരസമുള്ള സ്വേദ കണങ്ങൾ നക്കിയെടുത്തു സുഖിക്കുന്ന “എങ്ങടെ തമ്പ്രാൻ” ഒരു സ്ത്രീലമ്പടനാണെന്നവൾ പറഞ്ഞു. രണ്ടു കൊല്ലം മുൻപു നടന്ന ഒരു സംഭവം, ഇവിടുത്തെ രക്തക്കൊഴുപ്പുള്ള ഓരോ

തൊഴിലാളിയുടെയും അഭിമാനത്തെ ചോദ്യം ചെയ്ത ഒരു
ജുഗുപ്സാവഹമായ സംഭവം, അവൾ എന്നെ ധരിപ്പി
ച്ചു. അതായതു് പുല്ലുതറയിലെതോമ്മായുടെ മകൾ നീലിയെ
വേണു വളരെ നാൾ തന്റെ കളിപ്പാട്ടമായി ഉപയോ
ഗിച്ചു. 'തീയോട്ടു കളിച്ചാൽ പൊള്ളും' എന്നു പറയുന്ന
പോലെ പതിനെട്ടുകാരി- ഗർഭിണിയായി. തമ്പുരാൻ അവൾ
ക്കേതോ മരുന്നു കൊടുത്തു. അതു് ആസിഡു് ആയിരു
ന്നെന്നു് പിന്നീടാണു് നാട്ടുകാരറിഞ്ഞതു്. അവൾ മരിച്ചു.

അന്നുമുതൽ ആ വിടകേസരിയായ മുതലാളിയെ പിശാ
ചിനെക്കാൾ ഭയത്തോടുകൂടിയാണു് യൗവ്വനം മുററിനില്ക്കുന്ന
പാടത്തിന്റെ സന്തതികൾ കരുതുന്നതു്...

പ്രൊഡ്യൂസർ വേണു! ഞാനാപേരു കേട്ടിട്ടുണ്ടു്. 'സുന്ദരി'
'പാടുന്ന പടവാൾ' 'പ്രപഞ്ചം' 'ഒരു പാണ്ടികശാല' തുട
ങ്ങിയ ഗതികേടിന്റെ കേളീരംഗങ്ങളായ ചിത്രങ്ങൾ നിർമ്മി
ച്ച അദ്ദേഹത്തെ അഭിമാനികളായ കലാകാരന്മാർ നീരസ
ത്തോടെയേ സ്മരിക്കുവാൻ സാധിക്കൂ എന്നു് ഞാനെന്റെ
നാടകജീവിതകാലത്തു സുഹൃത്തുക്കളോടു് പറയാറുണ്ടായി
രുന്നു.

ഒരു ഗ്രാമീണോത്സവത്തിന്റെ കാഹളമൂതികൊണ്ടാണു്
ഇന്നത്തെ പ്രഭാതം സമാഗതമായതു്. കലകലയായി കാററി
ലാടി നില്ക്കുന്ന ഈ ഗ്രാമത്തിന്റെ സമ്പത്തു കൊയ്യപ്പെടുക
കയാണു്. ആയിരമായിരം തൊഴിലാളികളുടെ ജീവരക്തത്തി
ന്റെ പാലാഴിയിൽ വിളഞ്ഞ അമൃതു് കടഞ്ഞെടുക്കുവാൻ
ഇന്നു മുതൽ ആരംഭിക്കുകയാണു്.

അരിവാളുകളുമായി സ്ത്രീകളും പുരുഷന്മാരുമായ വേല
ക്കാർ നടവരമ്പിലൂടെ മുന്നേറുകയാണു്,........ അവർക്കെ
ല്ലാമാനന്ദമാണു്....

കൊയ്ത്തു തുടങ്ങി. കൊയ്ത്തുപാട്ടുകൾ അന്തരീക്ഷത്തിൽ മാറ്റൊലിക്കൊണ്ടു. എല്ലാവരും കൈനിറയെ കതിരെടുത്തു കറ്റകളാക്കുകയാണ്. തമ്പ്രാനും നടത്തുകാരനും വരമ്പിലൂടെ കൊയ്ത്തു നടത്തിച്ചുകൊണ്ട് നീങ്ങി.... അങ്ങകലെ കുറെപ്പേർ 'കളം' നിർമ്മിക്കുകയാണ്. 'നിലംതല്ലി'യുടെ പെരുമാറ്റത്തിന്റെ ശബ്ദം അവിടെയെത്തും കേൾക്കാം.

ആളിക്കത്തുന്ന തീപ്പന്തങ്ങൾപോലെ ഉദയാർക്കന്റെ ഉഗ്രകിരണങ്ങൾ ദേഹത്തു പതിക്കുന്നുണ്ടെങ്കിലും ആത്മാർത്ഥതയോടെ പണിയെടുക്കുകയാണ്. ആ പാടത്തെ പച്ചപിടിപ്പിച്ച കൈകൾതന്നെയാണ് ആ കതിരുകൾ അറുത്തെടുക്കുന്നതും.

പക്ഷെ പച്ചച്ചിരിയുമായി മുതലാളി നീങ്ങുന്നത് അവർക്ക് സഹിച്ചുകൂടാ. ആ മുഖം കാണുമ്പോൾ അവരെല്ലാം മിഴിച്ചുപോകും. ആ കൈകളെല്ലാം തരിക്കുന്നുണ്ടാവും. എങ്കിലും 'കമാ'ന്നൊരക്ഷരം മിണ്ടാതെ തങ്ങളുടെ പിടിത്താളുകളിലാണ് അവർ ശ്രദ്ധ മുഴുവൻ കേന്ദ്രീകരിച്ചിരിക്കുന്നത്.

അയാൾ തേവിയുടെ അടുത്തു കുറെനേരം ആ പുഴുങ്ങിയ മുഖവുമായി നോക്കിനിന്നു. . . .

മൂപ്പൻ അക്ഷമനാകാതെ ഞാൻ നോക്കി. . . .

"എവനേതാ?" എന്നെ ചൂണ്ടിക്കൊണ്ട് കണ്ടനോട് മുതലാളി ചോദിച്ചു.

"തേവിടെ..." അർദ്ധോക്തിയിൽ കണ്ടൻ പറഞ്ഞു.—

"ഓ! തേവീടെ കല്യാണവും നടന്നോ?" ഭേഷ്. അവളു ഭാഗ്യവതിയാ" അഴകിയ രാവണന്റെ മാതിരി മുതലാളി നാക്കുവളച്ചു.

"ഇല്ലേ...കല്യാണം കഴിഞ്ഞില്ലേ" കുഞ്ഞൻ വീണ്ടും വിനയപുരസ്സരമറിയിച്ചു.

"അതു ശരി... മണെത്തൊണ്ടുനടക്കുവാണില്ലേ. പാവം... ...ഇവിടത്തുള്ളവരാണോ?

"പൊറത്തങ്ങാണ്ടാണേ"

"തെണ്ടിക്കൂട്ട് ഏർപ്പാളി..... ആകട്ടെ എപ്പ ന്നെ ങ്ങിനാ"

"വെല്യ കാര്യാ"

"തേവിയോ?"

"ക്ടാത്തിക്ക ഇഷ്ടമാണെന്നു പറഞ്ഞോ?"

അകലെനിന്നു കൊയ്തു കൊണ്ടിരുന്ന തേവിയെ നോക്കി അയാൾ ഇരുത്തിയൊന്നു മൂളി. ഒന്നു ചിരിച്ചു. ഞാനതെല്ലാം നിശ്ശബ്ദനായി കേട്ടുകൊണ്ട് തന്നെ ഓരോ കതിരും മുറിച്ചെടുത്തു.

സായാഹ്നസമയമാണ്. ഓരോരുത്തരും അവരവരുടെ കറ്റകൾ ചുമന്നു കളത്തിൽ കൊണ്ടുചെന്നു വച്ചിട്ട് കുടിലുകളിലേക്കുതിരിച്ചു.....

# എട്ട്

കതിർകററകൾ കളത്തിൽ അട്ടിയായിവച്ചിരിക്കയാണു്. ധാരാളമാളുകൾ 'കററമെതിയിൽ' വ്യാപൃതരായിട്ടുണ്ടു്. അല്പം അകലെയുള്ള കാവൽമാടത്തിൽ വേണുവും, നടത്തുകാരനും ഓരോരുത്തരുടേയും ജോലിചെയ്യാനുള്ള ഉത്സാഹത്തെപ്പററി സംസാരിക്കയാണു്. ഇടക്കു് തേവിയെ ചൂണ്ടി അയാൾ നടത്തുകാരനോടെന്തോ ചോദിക്കുന്നതും അയാൾ ഇളകിക്കുഴഞ്ഞു് മറുപടി പറയുന്നതും ഞാൻ കണ്ടു. അവർ പരസ്പരം ചെവികളിൽ എന്തോ പിറുപിറുത്തു.

"കുഞ്ഞാ, കുഞ്ഞനിങ്ങു വന്നേ" വേണുവിന്റെ നിർദ്ദേശപ്രകാരം നടത്തുകാരൻ വിളിച്ചു.

കുഞ്ഞൻ ആദരവോടുകൂടി വായ്പൊത്തി, തമ്പുരാന്റെ അടുത്തേക്കു ചെന്നു.

"നീയാക്കളയിൽ കുറെ നെല്ലിങ്ങെടുത്തേ. ഈ ആണ്ടത്തെ വെളവു് എങ്ങിനെയിരിക്കുന്നു എന്നു നോക്കട്ടെ." വേണു ആജ്ഞാപിച്ചു.

"എന്തു കണ്ടുകുറുപ്പേ, ഈ പ്രദേശത്തുള്ളതിൽ നല്ല നെല്ലു നമ്മടേതാ ഏ—" അയാൾ തിരിഞ്ഞു, നടത്തുകാരനോടഭിപ്രായമാരാഞ്ഞു.

"പിന്നെ അതു ചോദിക്കാനൊന്നാണോ?" നടത്തുകാരൻ കുഞ്ഞ്യകുറുപ്പ് കൈമണി അടിച്ചു.

"ചാഴി കൊറെ മുറിച്ചുകളഞ്ഞു......"

"പിന്നെ ആ നമ്പൂരിടെ കണ്ടത്തിലൊരൊറ്റ നെല്ലില്ല. മുഴുവനും തിന്നില്ലെ ചാഴികള്. കുഞ്ഞവറാ മാപ്പിളെടെ കണ്ടം നിറയെ ചാഴികാട്ടമല്ലെ? "കുഞ്ഞ്യകുറുപ്പ്" ന്യായമുന്നയിച്ചു.

"അപ്പോ നാംതന്നെ സമർത്ഥർ. ഈ ചാഴീടെ വെല്യ വേലയൊന്നുമെന്റടുത്തു നടപ്പില്ലെ..." ഒന്നു നിവർന്നിരുന്നു മീശ പിരിച്ചുകൊണ്ട് വേണു അടിച്ചുവിട്ടു.

"പിന്നേ അല്ലായിരുന്നേ, ഒററ പതിരു കാണുമായിരുന്നോ"

കുഞ്ഞൻ നെല്ലുമായി വന്നു.

"അവ്ടെ വെച്ചേച്ച് നീ പോയി മെതി" കുഞ്ഞ്യക്കുറുപ്പറിയിച്ചു. വിജയഭാവത്തിൽ അയാൾ കണ്ണൊന്നു വെട്ടിച്ചു കാണിച്ചു. വേണുവും ഒരു കഴുതച്ചിരി ചിരിച്ചു.

ഒരു സിഗരറെറടുത്തു ചുണ്ടിൽവച്ചിട്ട് തീ കൊളുത്തി പുകച്ചുരുളുകൾ കലാരംഗിയോടെ മേലോട്ടയച്ചുകൊണ്ട് വേണു ആനന്ദത്തിലിരുന്നു.

"പതിരധികമില്ല. നിശ്ചയം" കൊട്ട ഒരു തരത്തിൽ ഉയർത്തിക്കൊണ്ട് കുഞ്ഞ്യക്കുറുപ്പ് അഭിപ്രായപ്പെട്ടു.

"നമ്മുടെ വള്ളമാണോ കുറുപ്പേ ആ വരുന്നത്" കൊട്ട ഉയർത്തിയതു കാണാത്ത ഭാവത്തിൽ അകലെയുള്ള പുഴയിലേക്ക നോക്കിക്കൊണ്ട് വേണു ചോദിച്ചു.

"യേ, അല്ല" നടത്തുകാരൻ തറച്ചു പറഞ്ഞു.

എങ്ങിനെയെന്നറിഞ്ഞുകൂടാ, വേണുവിൻെറ കൈതട്ടി നെല്ലു നിറച്ച കുട്ട താഴെ വീണു. നെല്ലു നാലുപുറവും ചിതറി വീണു. കുഞ്ഞനോടിവന്നു.

"ഏൻ മാരട്ടെ തമ്പ്രാ" അവൻ ചോദിച്ചു.

"വേണ്ടാ" എന്നു നടത്തുകാരൻ കണ്ണുകാണിച്ചു.

"ഇന്നെന്താ കുഞ്ഞുകുറുപ്പേ ഉച്ചയായിട്ടും ഇവരാരും പ്രാതലിനു പോകാത്തെ" ഒരന്വേഷണംപോലെ വേണു നടത്തുകാരനോടു ചോദിച്ചു.

"നേരായോ തമ്പ്രാ" പലരും ചോദിച്ചു.

"പിന്നെ മണി ഒന്നു കഴിഞ്ഞു" നടത്തുകാരൻ സഹതാപപൂർവ്വം പറഞ്ഞു.

പരമാർത്ഥത്തിൽ പതിനൊന്നുമണി കഴിഞ്ഞിട്ടില്ല. ഇതിലെന്തോ കൃത്രിമമുണ്ടെന്നു എനിക്കു തോന്നി. ഇത്തരത്തിൽ കനിവോടുകൂടി ഒരക്ഷരം ആ വായിൽനിന്നും ആരും കേട്ടിട്ടില്ല....ഞാൻ വേഗം നടന്നു. ആരും കാണാതെ മടത്തിൻെറ പിറകിൽ എത്തി. ഓരോരുത്തരും തങ്ങളുടെ മാടങ്ങളിലേക്കു നീങ്ങിത്തുടങ്ങി.

"തേവീങ്ങ വന്നേ" കുഞ്ഞൻ വിളിച്ചു.

തേവിയൊഴികെ എല്ലാവരും കളത്തിനു വെളിയിലായി. അവൾ തിരിയെ മാടത്തിനടുത്തേക്കു വന്നു.

"കൊച്ചാത്തി യീ നെല്ലു തട്ടുത്തു വാരാൻ തമ്പ്രാൻ പറഞ്ഞു."

"യ്യോ എനക്കു നേരല്ല തമ്പ്രാ. അവങ്ക് കഞ്ഞീം പുളുക്കം കൊടുക്കാനാരുല്ല തമ്പ്രാ."

"ഇതിനെന്നാ നേരം വേണം" വേണു അഭിപ്രായപ്പെട്ടു.

ഓലയുടെ കീഴത്തയിലൂടെ ഞാനാ രംഗം നിരീക്ഷിച്ചു കൊണ്ടിരുന്നു. വേണു കണ്ണുകാണിച്ചു. കുഞ്ഞുകറുപ്പു കിഴക്കോട്ടുനടന്നു.

“ഏൻ മന്നിട്ടു ചെയ്യാം തമ്പ്രാ.”

“ഞാനല്ലേ തേവീ പറഞ്ഞതു്?” വേണു ചോദിച്ചു. അകലെ ചെന്നിട്ടു് നടത്തുകാരൻ എന്തോ ആവശ്യത്തിനെന്നപോലെ കുഞ്ഞനെ വിളിച്ചുകൊണ്ടു നടന്നു.

തേവിയുടെ മുഖത്തു ഭയാശങ്കനിഴലിച്ചു. അവൾ എന്തൊക്കെയോ ഓർത്തു കുറെ നേരം നിന്നു. ‘എന്തും വരട്ടെ’ എന്നുറച്ചുകൊണ്ടവൾ ചൂലെടുത്തു് നെല്ലു് അടിച്ചുകൂട്ടി തുടങ്ങി.

“അതാരാ തേവീ ഇന്നലെ മാടത്തിലിരിക്കുന്നതു കണ്ടതു്?”

വേണു ശൃംഗാരഭാവത്തോടെ വശീകരണത്തിന്റെ അമ്പയക്കുകയാണു്.

“അതു....അതു...എന്റെ......”

“കൊച്ചുകള്ളി, നീയാളു കൊള്ളാമല്ലോ?”

അവളൊന്നും മിണ്ടിയില്ല.

“ആട്ടെ തേവിക്കെന്നോടു സ്നേഹമുണ്ടോ?”

ഈ കുഴഞ്ഞാട്ടത്തിന്റെ ഉള്ളറിയാമായിരുന്നതുകൊണ്ടായിരിക്കണം അവൾ മൗനമവലംബിച്ചു. കഴിയുന്നതും വേഗം ജോലിതീർത്തു പോകാൻ അവളാഗ്രഹിച്ചു.

“ഇത്ര ധിറുതിയെന്താ” വേണുവീണ്ടും ചോദിച്ചു. അവൾ നിശ്ശബ്ദത പാലിച്ചു.

“ഇന്നാ നെനക്കു്” കീശയിൽനിന്നും ഒരു പത്തിന്റെ നോട്ടെടുത്തു അവളുടെ നേരെ നീട്ടിക്കൊണ്ടയാൾ പറഞ്ഞു.

അവൾ എല്ലാ ഭാവവ്യത്യാസങ്ങളും അമർത്തുന്നതെനിക്കു മനസ്സിലായി.

"വേലക്കൊള്ളു കൂലിമതി തമ്പ്റാ" അവൾ തീർത്തു പറഞ്ഞു. ഒരു പടയാളിയുടെ ഗൗരവമുണ്ടായിരുന്നു ആ മുഖത്തപ്പോൾ.

"പോടീ കള്ളി .........നിന്നെ എനിക്കുവേണം."

അയാൾ അവളെ കടന്നു പിടിച്ചു. എന്റെ കൈകൾ തരിച്ചു. മുന്നോട്ടു കടന്നു ചെന്നാ ദുഷ്ടന്റെ ഇരുചെകിട്ടിലും അടിക്കുവാൻ എനിക്കു തോന്നി....

"തമ്പ്റാ വിട്ടുവാ നല്ലതു" അവളറിയിച്ചു.

"ഇപ്പം വിടാം. പക്ഷെ രാത്രി ഞാൻ വരും, അപ്പോൾ ഈ സ്വഭാവം മാററണം. ഏ–"

അവൾ കുതറിച്ചുകൊണ്ടോടി..... വാരിവെച്ച നെല്ലു കൂടി ചിതറി. മൈലൻ അപ്പോഴങ്ങോട്ടു വന്നു. വേണുവിനു നിൽക്കക്കള്ളിയില്ലാതായി.

"നീ പോയേച്ചു.. ...പിന്നെ ഇതു വാരിയിടണം കേട്ടോ" അയാൾ ഉറക്കെ വിളിച്ചുപറഞ്ഞു.

"തമ്പ്റാനെ...." പരിഹാസ്യമായി മൈലൻ ഒന്നു വിളിച്ചു. ഒരു കഠാരിക്കുത്തുപോലെ അയാൾക്കതു് അനുഭവപ്പെട്ടു കാണണം. പക്ഷെ കണ്ടാമൃഗത്തിനുണ്ടോ കത്തിക്കുത്തേൽക്കുന്നു?

"കേട്ടോ, മൈലാ അവളൊരു ചുള്ളകിടാത്തിയാ—നാണംകെട്ട വർഗ്ഗം. അവക്കു് ഞാനിപ്പം അഞ്ചു രൂപാ കൊടുക്കണമെന്നു്. എന്നുമാവട്ടെ. കൊടുത്തേക്കാമെന്നോർത്തു അപ്പോൾ നീയിങ്ങു വന്നു, അവളോടുകയും ചെയ്തു."

ഏററവും യുക്തിപൂർവ്വമായ വിധത്തിൽ വേണു പറഞ്ഞ അഭിപ്രായംകേട്ട പാവം മൈലൻ മിഴിച്ചുനിന്നുപോയി. ഞാൻ നേരെ തെക്കോട്ട നടന്നു. കുറെ ദൂരംചെന്ന് പടിഞ്ഞാറോട്ട തിരിച്ച് മൈലൻെറ മാടത്തിനടുത്തുള്ള മാവിൻചുവട്ടിൽകയറി, ഇടവഴിയിലൂടെ വടക്കോട്ടനടന്ന വഴിയിൽവെച്ച് കുഞ്ഞനെക്കണ്ടു.

"ഇതെന്നാ കോവാലാ ഇങ്ങനെ?" കുഞ്ഞൻ അതിശയത്തോടുകൂടി ചോദിച്ചു.

"ഞാനാ മൈലൻെറ വീട്ടുവഴിയിങ്ങുപോന്നു?"

"കേട്ടോ, കോപാലാ, തമ്പ്റാൻ തേവിയെ കണ്ണ്വെച്ചിരികാ"

"എനിക്ക മനസ്സിലായി, അതിനെന്നാ ചെയ്യ ...."

ഞാൻ നിസ്സഹായത വ്യക്തമാക്കി.

"ഇന്നു മാടത്തിവരും."

"ആണ്", ഞാൻ കണ്ടിട്ടോണ്ടു പ്ലാൻ. വൈകുന്നേരം പറയാം കേട്ടോ"

കുഞ്ഞൻ തെക്കോട്ടും ഞാൻവടക്കോട്ടും നടന്നു.

മാടത്തിൽ ചെന്നു തേവിയെ കണ്ടപ്പോൾ എനിക്ക വളോട്ട അങ്ങേയറ്റത്തെ സ്നേഹം തോന്നി. മറെറാന്നുകൊണ്ടുമല്ല ഒരഗ്നി പരീക്ഷണത്തിൽ അവൾ വിജയിച്ചിരിക്കുന്നു. ഒരു പാവപ്പെട്ട പുലയപ്പെണ്ണാണെങ്കിലും ചാരിത്ര്യം, അതവൾക്കും നിധിയാണ്. വിലതീരാത്ത നിധി.

പകലോൻ പടിഞ്ഞാറെ ആകാശത്തിലെത്തി. വളരെ ജാഗ്രതയോടെയാണ് എല്ലാവരും പണി തുടർന്നു......

"കോവാലാ, തമ്പ്റാൻ വിളിക്കണ്" വേണുവിൻെറ അടുത്ത് ചെന്നുനിന്നുകൊണ്ട് കുഞ്ഞൻ അറിയിച്ചു.

ഞാൻ ആദരവഭിനയിച്ചുകൊണ്ടുതന്നെ കാവൽമാടത്തിലേക്കു ചെന്നു. ഓച്ഛാനിച്ചുനിന്നു.

"കുഞ്ഞിക്കുറുപ്പേ, ഗോപാലൻ നല്ലൊരു പണിക്കാരനാണല്ലേ?" വേണു നടത്തുകാരനോടഭിപ്രായമാരാഞ്ഞു.

"പിന്നെ—ഒന്നാംതരം പണിക്കാരനും അനുസരണശീലനും..." അയാൾ പിൻതാങ്ങി.

"അനുസരണയുമുണ്ടോ, എന്നാൽ നമ്മളു നല്ല ആളിനെ തന്നെ വിളിച്ചല്ലോ . . . ."

"പിന്നെ ഇവിടൊള്ളതിൽ നല്ലതിനെ"

എനിക്കൊന്നുംമനസ്സിലായില്ല.

"ഗോപാലാ നീ ആ പീടികയിൽചെന്നു് ഒരു രണ്ടുപാക്കററു് സിഗററു് വാങ്ങിക്കൊണ്ടുവാ.... ഇന്നാ ബാക്കി നീയെടുത്തോ"

എന്റെ കയ്യിലേക്കു ഒരു ഒററ നോട്ടു തന്നുകൊണ്ടയാൾ പറഞ്ഞു. ഞാൻ ചിന്താക്കുഴപ്പത്തിലായില്ല. പണം കയ്യിൽ വാങ്ങി. "പതുക്കെപ്പോയാമതി." ഒരു മുന്നറിയിപ്പും തന്നു.

ഞാൻ നേരെ മാടത്തിലേക്കു നടന്നു. കുളിക്കടവിലെത്തി കുറെനേരം എന്തൊക്കെയോ ചിന്തിച്ചു് അവിടെയിരുന്നു. അപ്പോഴേക്കും മൈലനും, കിട്ടനും കൂട്ടംകൂടി അങ്ങോട്ടുവന്നു, ഒത്തിരി കാര്യങ്ങൾ ഞങ്ങൾ ചർച്ചചെയ്തു.

"നിങ്ങളിവിടെ കാണണം യേ—" ഞാൻ അവസാനം തീരുമാനമെടുത്തു. അവരെല്ലാം സമ്മതം മൂളി, കുളികഴിഞ്ഞു് ഞങ്ങൾ മാടങ്ങളിലേക്കു നടന്നു,

പകലോൻ പടിഞ്ഞാറു് പള്ളികൊണ്ടു. നല്ലയിരുട്ടാണു പുറവുപാട്ടും. പുഴത്തീരത്തുകൂടി ഒരു ടോർച്ചിന്റെ പ്രകാശം നീണ്ടുവരുന്നതു ഞാൻ കണ്ടു. ഞാൻ വേഗം മാടത്തിൽനിന്നും പുറത്തിറങ്ങി, തൊട്ടടുത്തുള്ള ഇല്ലിക്കൂട്ടിൽ ശ്വാസം അടക്കിയിരുന്നു. പ്രകാശമടുത്തുവന്നു. വേണുവും കുഞ്ഞുകറുപ്പുംതന്നെ.

"അവളു് വല്ലാത്ത പെണ്ണാ, അല്ലേ കുഞ്ഞുകറുപ്പേ?" വേണുഅഭിപ്രായമാരാഞ്ഞു.

വെളുത്ത നിറംകൂടെ ആയിരുന്നെങ്കിൽ നമ്മുടെ പ്രേമക്കുഞ്ഞുകൂടെ തൊഴുതിട്ടു മാറിനിൽക്കുമായിരുന്നല്ലോ?" നടത്തുകാരൻ "യെസ്" പറഞ്ഞു.

"ആ പെഴച്ചവൾ ചത്തില്ലായിരുന്നെങ്കിൽ". "എങ്കിലൊരു പ്രയാസോമില്ലാർന്നു."

"ആട്ടെ കുറുപ്പിവിടെനിന്നോ. ആ കാലമാടൻ എങ്ങാം വന്നാൽ ഒന്നു തടഞ്ഞുനിർത്തണം"

"എന്നാ കുഞ്ഞിനു പേടിയാണോ?"

" ഹോ, പേടി. ആ ക്രൂരയേയോ?"

"പിന്നെ ഞാൻ ചുമ്മാ പറഞ്ഞതല്ല്യോ.

ആ നേരം, നടത്തുകാരൻ എന്റെ തൊട്ടടുത്തുനിന്നു. വേണു മാടത്തെ ലക്ഷ്യമാക്കി നീങ്ങി . . .

"ദേവീ . . . അയാൾ വിളിക്കുന്നതു ഞാൻ കേട്ടു. കൊടുമ്പിരികൊണ്ടമാംസദാഹത്താൽ അയാളുടെ ഓരോ ധമനിയും പിടയുകയാണു്".

ഈ ഇല്ലിക്കൂട്ടിൽനിന്നും രക്ഷപ്പെട്ടു് ഏതു വിധേനയും മാടത്തിന്റെയടുത്തു ചെല്ലുവാൻ ഞാൻ പല വഴികളുമാലോചിച്ചു. അവസാനം എനിക്കു മാർഗ്ഗം കിട്ടി....

ഞാൻ സാവധാനം രണ്ടു ചെറിയ മുളകമ്പുകളെടുത്തു. അയാളുടെ ദേഹത്തു രണ്ടുംകൂടിഇറുക്കിപ്പിടിച്ചു . . . . . . . പാമ്പ് വെരണ്ടോടി. ഞാൻ വേഗം മാടത്തിന്റെയടുത്തു ചെന്നുനില്പായി.

വേണു അകത്തുകടന്നു. അയാൾ ടോർച്ചു മുണ്ടിനടിയിൽ പിടിച്ചു ചുറ്റും പ്രകാശിപ്പിച്ചു. . . . . . അയാൾ തേവിയെ കണ്ടു. 'തേവീ' അയാൾ മുട്ടിവിളിച്ചു. അവൾ ദുഃസ്വപ്നം കണ്ടതുപോലെ ചാടി എഴുന്നേറ്റു. "തേവീ,ഞാനാ" അയാൾ പത്തിന്റെ നോട്ടെടുത്തുവച്ചുനീട്ടി.

"തമ്പ്രാ മരിയാതക്ക പോ അതാ നല്ലേ" അവൾ മുന്നറിയിപ്പുകൊടുത്തു.

"കൊച്ചു കള്ളി നിന്നെയാന്നുമെരട്ടുന്നോ" അയാൾ അവളെ കടന്നു പിടിച്ചു. അവൾ ശബ്ദമുണ്ടാക്കി. ചോതിമൂപ്പൻ ചാടിഎണീറ്റു......

"ആരാതു", തേവിക്കിടാത്തി" അയാൾ ചോദിച്ചു. "തമ്പ്രാൻ" അവൾ ശബ്ദിച്ചു. അമ്പിളിക്കല തെളിഞ്ഞു വന്നു. അപ്പോഴയാൾ അവളെ ബലമായി പിടിച്ചിരിക്കയാണ്. വൃദ്ധനാണെങ്കിലും അയാളുടെ രക്തം ത്രസിച്ചു. ആ ഞരമ്പുകളും പിടച്ചു. ചുരുട്ടിയ മുഷ്ടിയുമായി അയാൾ വേണുവിനോടടുത്തു. ആ വൃദ്ധന്റെ ഉരുക്കേറിയ കരങ്ങൾ അയാളുടെ ശുഷ്കിച്ച ദേഹത്തു പെരുമാറി......

"കേരവാലാ" അയാൾ ഉറക്കെ വിളിച്ചു. ഞാൻ ഓടിയടുത്തു.

"കോപാലേഞ്ഞേട്ടാ" തേവിയും ദിഗന്തം ഭേദിക്കുമാറുച്ചത്തിൽ വിളിച്ചു.

"അവനെ ഞാൻ പട്ടണത്തിൽ വിട്ടേടീ" വിജയ സ്വരത്തിൽ വേണു പറഞ്ഞു.

"ഇല്ലെടാ അവനെങ്ങും പോയിട്ടില്ല" ഞാനാ ദുഷ്ടൻെറ നേരെ ചൂണ്ടിയ മുഷ്ടിയുമായി പാഞ്ഞുചെന്നു. ഒരു മൽപിടുത്തംതന്നെ നടന്നു. ദേവി അവിടെക്കിടന്ന ഒരു പാറയെടുത്തു അയാളുടെ നെററിക്കൊരടി കൊടുത്തു. രക്തം പാഞ്ഞൊഴുകി.

അവരെല്ലാമെത്തി. ഒരു ബഹളം തന്നെ നടന്നു. ആ പണിയെടുത്തു തഴമ്പിച്ച കൈകളെല്ലാം പെരുമാറി.

"കൊല്ലല്ലേ ഗോപാലൻ ചേട്ടാ" ദേവി യാചിച്ചു.

"ശരി പൊയ്ക്കോ" ഞങ്ങളനുവദിച്ചു.

"ഇപ്പ പഠിച്ചോ"? ഞാനുറക്കെ ചോദിച്ചു. അയാളോടി ജീവനുംകൊണ്ട്. അങ്ങകലെ ഒരാൾ ഓടിമറയുന്നതു കണ്ടു. കുഞ്ഞുക്കറുപ്പ്. തെന്നിയും തെറിച്ചും അയാൾ ഓടുന്നതു കണ്ടു എല്ലാവരും ഊറിഊറി ചിരിച്ചു....

"അച്ഛൻ" ദേവികരഞ്ഞു.

പാവം വൃദ്ധൻ അവശനിലയിലായിരിക്കുന്നു. അല്പം കൂടി മുൻകരുതൽ ചെയ്തിരുന്നെങ്കിൽ ഇങ്ങിനെ വരില്ലായിരുന്നു, എനിക്കു തോന്നി....

ദേവി പാട്ടവിളക്കു കൊളുത്തി വേണുവിൻെറ നെററിത്തടത്തിൽനിന്നും ചിതറിയ രക്തത്തുള്ളികൾ അവളുടെ ദേഹത്തവിടവിടെ പാറിയിരുന്നതവൾ കണ്ടു.

നീണ്ട ഒരു മണിക്കൂറുകൂടി കഴിഞ്ഞു.

പുഴയിലൂടെ ബോട്ട് അതിവേഗത്തിൽ പറഞ്ഞുപോകുന്നതുകണ്ടു. പതിവുപോലെ ഉള്ളിലെ ദീപമിന്നും പ്രകാശിച്ചിട്ടില്ല. ഏററവും വേഗതയിലാണതു നീങ്ങുന്നത്....

അല്പം കൂടികഴിഞ്ഞു. ഓടിക്കിതച്ച് കുഞ്ഞനെത്തി. എല്ലാവരും അത്ഭുതത്തോടുകൂടി അവനെ നോക്കി.

"കുഞ്ഞാ എന്താ" ഞാൻ ചോദിച്ചു.

"സങ്കതിയെല്ലാം കുഴഞ്ഞു". തമ്പുരാൻ പട്ടാളത്തെ വിളിക്കാൻ പോയിരിക്യാ.

"ഉം?" ഞാനന്വേഷിച്ചു.

"നെല്ലു മുഴവൻ ഇന്നു തന്നെ കൊണ്ടുപോകും"

എല്ലാവരും സ്തംഭിച്ചുപോയി. ആ പ്രദേശത്തുള്ള എല്ലാ ആളുകളുടേയും ആശയും പ്രതീക്ഷയും ആ നെല്ലാണ്. ആക്കം കൂലികൊടുക്കാതെ തമ്പ്‌രാന്തു കൊണ്ടുപോയാൽ ആ പ്രദേശം മുഴവനും ദാരിദ്ര്യത്തിലമന്നുപോകും. എല്ലാ കുടുംബങ്ങളും പട്ടിണിയാകും... എന്തൊരു ദുർഘടഭാവി, ഒരു പെണ്ണു വരുത്തിവച്ച കുഴപ്പം! പക്ഷെ ഒരു സമൂഹത്തിന്റെ മാന്യത അവൾ പരിരക്ഷിച്ചു.

"ഗോപാലാ യിനീമെന്നാ"

എല്ലാവരും ചോദിച്ചു.

"കളത്തിലാരാണുള്ളത്" ഞാൻ ചോദിച്ചു.

"നടത്തക്കാരൻ" കുഞ്ഞൻപറഞ്ഞു.

"ശരി നിങ്ങളൊന്നുറക്കെ കൂവു". എല്ലാവരുമറിയട്ടെ. വരട്ടെ" ഞാനഭ്യർത്ഥിച്ചു.

അവർ കൂവി. പല പ്രാവശ്യം. ഒട്ടേറെപേർ തടിച്ചുകൂടി, എല്ലാവരേയും വിവരം ധരിപ്പിച്ചു.

പടക്കളത്തിലേക്ക മാർച്ചുചെയ്യുന്ന പടയാളികളെപ്പോലെ ഞങ്ങളും നീങ്ങി. ഒരോരുത്തരും തങ്ങൾക്കവകാശപ്പെട്ടിടത്തോളം കററകൾ എടുത്തു. നടത്തക്കാരൻ അരുവരെ ഒന്നു മയങ്ങുകയായിരുന്നു. അയാൾ ചാടിയെഴുന്നേററു.

"ഒററക്കററയെടുക്കരുതു്" ഒരു ചക്രവർത്തിയുടെ ഗാംഭീര്യത്തോടെ അയാൾ ആജ്ഞാപിച്ചു.

"താ കണ്ടോ ?" എന്നു മനസ്സിൽ മന്ത്രിച്ചുകൊണ്ടു് എല്ലാവരും അരിവാളുയർത്തി. പാവം ചൂളിപ്പോയി.

"ഓടെടോ" ഞാൻ പറഞ്ഞു.

"ഉം പോ തമ്പുരാ" പരിഹാസ്യമായി എല്ലാവരും ആവർത്തിച്ചു. അയാൾ നട്ടു വരമ്പുവഴി ഓടി. പുഴയുടെ തീരത്തു ചെന്നിരുപ്പായി. സ്വതേ ഒരു ചട്ടമ്പിയെപ്പോലെ ദീർഘകായനും, ധീരനുമായ കുട്ടൻ എല്ലാവരെയും ഒന്നു ചിരിപ്പിക്കുവാൻവേണ്ടി ഓടി കുഞ്ഞുക്കുറുപ്പിന്റെ അടുത്തെത്തി, പെൻസിൻമുക്കായ നടത്തുകാരനെ ആട്ടിൻകുഞ്ഞിനെ എടുക്കുന്നപോലെ അവൻ എടുത്തു തോളിലേക്കെറിഞ്ഞു...... അയാൾ ഒരു തരത്തിൽ മറുകരയെത്തി കൂനിക്കൂടിയിരുന്നു. എല്ലാവരും ഊറി ഊറി ചിരിച്ചു.

അവസാനം കററയുമായി കളത്തിൽനിന്നും പുറത്തിറങ്ങിയ മല്ലൻ അവിടെ തൂക്കിയിട്ടിരുന്ന റാന്തൽ വിളക്കെടുത്തു് ആറ്റിലെറിഞ്ഞു. രണ്ടു കെട്ടു കററയുമായി ഞാനും തേവിയും പടിഞ്ഞാറോട്ടു നടന്നു......

എത്ര ഭീകര പ്രവർത്തനത്തിനും ലേശവും കൂസലില്ലാത്ത പോലീസുകാർ ഒരു പക്ഷെ ഈ പാവങ്ങളുടെ കൂരകൾക്കു തീവെച്ചുവെന്നു വരാം. തേർവാഴ്ചനടത്തിയെന്നു വരാം...... പാവപ്പെട്ട പുലയപ്പെണ്ണുങ്ങളെയെല്ലാം മാനഭംഗപ്പെടുത്തുവാൻ മുതിർന്നെന്നുവരാം, പണത്തിന്റെ പരിധിക്കുള്ളിൽ നടക്കുന്ന പിത്തലാട്ടങ്ങൾ എത്രകണ്ടു വൈചിത്ര്യം നിറഞ്ഞതു്.....എല്ലാവരും വല്ലാതെ ഭയന്നായിരിക്കണം ഇരിക്കുന്നതു്....,എന്റെ ഉള്ളു കിടുകിടാവിറച്ചു.

രാത്രിയുടെ അവസാനയാമം ആരംഭിച്ചപ്പോഴേക്കും രണ്ടു ബോട്ടുകൾ കിഴക്കോട്ടു പായുന്നതു കണ്ടു. എന്റെ ഉള്ളിൽ വെതാം ഉത്സവമാണ്"....

ഞാൻ കിഴക്കോട്ടു നോക്കിതന്നെയിരുന്നു........ ഒററ മണിക്കൂർ കഴിഞ്ഞപ്പോഴേക്കും ബോട്ടുകൾ മടങ്ങിപ്പോയി...., എന്റെ ഉള്ളിലൊരു തണുപ്പു വീശി. ഞാൻ ദീർഘമായൊന്നു നിശ്വസിച്ചു.

അങ്ങകലെ വെള്ളവിളറുവാൻ ഇനിയും അധികം മണിക്കൂറുകളില്ല...... ഞാനൊന്നു മയങ്ങി.

## ഒൻപതു്

പ്രഭാതമായപ്പോൾ പടനീങ്ങിയ പോർക്കളംപോലെ ചററുപാടുകൾ അനുഭവപ്പെട്ടു.

എല്ലാവർക്കും ആനന്ദിക്കുവാൻ ഏറെയുണ്ടായിരുന്നെങ്കിലും ഒരു പൊട്ടിച്ചിരിപോലും കേട്ടില്ല. എല്ലാ മുഖങ്ങളും വാടിയിരിക്കുന്നു. എൻെറ ഹൃദയം അഗ്നിപർവ്വതംപോലെ എരിയുവാൻ തുടങ്ങി. അങ്ങു ചക്രവാളസീമവരെ മാറെറാലികൊള്ളുന്ന രീതിയിൽ തേവി പൊട്ടിക്കരഞ്ഞു.

ചോതിമൂപ്പൻ മരിച്ചുപോയി.

കഴിഞ്ഞ രാത്രിയുടെ അന്ത്യയാമത്തിൻെറ അവസാനഘട്ടത്തിൽ തൻെറ മകനോടും ഭാര്യയോടുംകൂടെ മൂപ്പനും ലോകത്തോടു യാത്രപറഞ്ഞു പിരിഞ്ഞു. ആ പ്രദേശത്തുള്ള പക്ഷികൾപോലും മൗനമവലംബിച്ചു.

ഞാൻ വളരെനേരം സ്തംഭിച്ചിരുന്നുപോയി. എൻെറ ധമനികളെല്ലാം തളർന്നു ....

വേണു: ആ ദുഷ്ടനോടെനിക്കു തീരാത്ത പകയാണുണ്ടായതു് .....ഹോ! എനിക്കു ചിന്തിക്കുവാൻകൂടി വയ്യ.

ഞാൻ നിശ്ശബ്ദനായി വേദനിക്കുന്ന ഹൃദയത്തോടെ മാടത്തിനടുത്തുള്ള മാവിൻചുവട്ടിൽ ഇരുന്നു, പലതും എന്നെ വന്നാശ്വസിപ്പിച്ചു....

ക്ലേശിക്കുകയാണ്. പരമാർത്ഥത്തിൽ എനിക്കവരുടെ ആചാരരീതിയൊന്നും വ്യക്തമായിട്ടറിഞ്ഞുകൂടാ....

ചില കർമ്മങ്ങളെല്ലാമവിടെ നടന്നു.....ചില ശബ്ദങ്ങൾ. എനിക്കൊരെത്തും പിടിയും കിട്ടിയില്ല. ഒരു പത്തുമണിയോടടുത്തപ്പോൾ എല്ലാവരുംകൂടി ശവം മറവുചെയ്യാൻ കുറച്ചുകലെയുള്ള 'പട്ടട'യിലേക്കു വിലാപയാത്രയായിനീങ്ങി.

വേദനയൂറുന്ന ആ സ്മരണപോലും എനിക്കു മർമ്മഭേദകമായി തോന്നുന്നു. ആ ദിവസംകടന്നുപോയി.

അങ്ങനെ കുറെ ദിവസങ്ങൾകൂടി ആർക്കും വേണ്ടി കാത്തിരിക്കാതെ മറഞ്ഞു. വേദനയുടെ കിഴിക്കെട്ടിൽനിന്നു താപഭാരം ചോർന്നൊഴുകിത്തുടങ്ങി......പക്ഷെ....

പെട്ടെന്നുള്ള മൂപ്പന്റെ മരണം തേവിയെ തീരാദുഃഖത്തിലാഴ്ത്തി. അവൾ ഓർത്തോർത്തു കരഞ്ഞു. "കോപാലാ തേവിയെ നോക്കണേ" എന്ന് അന്ത്യസമയത്തു് മൂപ്പൻ പറഞ്ഞ വാക്കുകൾ എന്റെ കർണ്ണപുടത്തിൽ തെരുതെരെ വന്നു തറയ്ക്കുന്നതുപോലെ എനിക്കു തോന്നി.

ഇന്നലെ സന്ധ്യ കഴിഞ്ഞപ്പോൾ തേവി തലവേദനയാണെന്നും പറഞ്ഞു് കിടന്നതാണ്. ഇന്നു പ്രഭാതമായപ്പോൾ ശക്തിയായ പനിയുമാരംഭിച്ചു. വിവരമറിഞ്ഞു് ഒട്ടധികം പേർ തേവിയെ കാണുവാൻ വന്നു.

"അടുത്തെങ്ങാം വൈദ്യന്മാരുണ്ടെങ്കിൽ വിളിച്ചുകൊണ്ടുവാ" കുഞ്ഞനോടു ഞാൻ പറഞ്ഞു.

"അവടമ്മീം, കോപാലനും യിങ്ങിനെ പയിവന്നാ

മരിച്ച്" രഹസ്യമായി കുഞ്ഞന്റെ അമ്മ ചിരുതപ്പുലയി എന്നോടു പറഞ്ഞു. ഞാനൊന്നു ഞെട്ടിപ്പോയി.

കുറെക്കഴിഞ്ഞ് കുഞ്ഞൻ ഒരു നാട്ടുവൈദ്യനുമായി മാടത്തിലേക്കു വന്നു. അവിടെ കൂടിനിന്നവരെല്ലാം രോഗിയെ പരിശോധിക്കുവാൻ വൈദ്യനു വഴിമാറിക്കൊടുത്തു.

വൈദ്യൻ ആദ്യം നാഡിയിടിപ്പു പരിശോധിച്ചു. പിന്നീട് വയറൊന്നു കൊട്ടിനോക്കി. അനന്തരം പോളയുയർത്തി രണ്ടു കണ്ണുകളും പരിശോധിച്ചു. അയാളുടെ വായിൽനിന്നും എന്തെങ്കിലുമൊന്നു പുറത്തേക്കുവരുവാൻ എല്ലാവരും കാത്തുനിന്നു.

"സൂക്ഷിക്കണം"

അയാൾ പരിശോധന കഴിഞ്ഞു പറഞ്ഞു.

"ഞങ്ങൾ അങ്ങു പറയുന്നതുപോലെ ചെയ്യാം" ഞാൻ വിനയപുരസ്സരമറിയിച്ചു.

"പേടികൊണ്ടുണ്ടായതാണ്" വൈദ്യൻ കാരണവും കണ്ടുപിടിച്ചു.

"എന്തായാലും ഒരാളെ എന്റെ കൂടെ അയയ്ക്കൂ. ഞാൻ മരുന്നു കൊടുത്തുവിടാം" എന്നു പറഞ്ഞുകൊണ്ട് വൈദ്യൻ പുറത്തേക്കിറങ്ങി.

ഞാൻ വേഗം രണ്ടു രൂപായെടുത്തു കുഞ്ഞന്റെ കയ്യിൽ കൊടുത്തുകൊണ്ടു പറഞ്ഞു: "നീ കൂടി പോ. അവിടെ ചെന്നിട്ട് വൈദ്യർക്കു കൊടുക്കണം"

കുഞ്ഞൻ ഔൺസുകുപ്പിയും കുഴകിയെടുത്തുകൊണ്ട് വൈദ്യരുടെ പിന്നാലെ നടന്നു.

കുറെക്കൂടി കഴിഞ്ഞപ്പോൾ മാടത്തിൽ, ഞാനും തേവിയും മാത്രമവശേഷിച്ചു. ഞാനവളുടെ അടുത്തു ചെന്നിരുന്നു. ആ പ്രഭയററ മിഴികൾ എന്നെത്തന്നെ ദയനീയതയോടെ നോക്കി

കൊണ്ടിരിക്കുന്നു. എൻെറ ആത്മാവിൽ സൂചിമുനകൾ തൊട്ടുവിക്കുന്നതുപോലുള്ള അനുഭവം.

"തേവി" ഞാൻ സ്വരംതാഴ്ത്തി അവളെ വിളിച്ചു.

"ഉം" അവളൊന്നു മൂളി. അതൊരു വിങ്ങിപ്പൊട്ടലായിരുന്നു. വേദനയുടെ വിങ്ങിപ്പൊട്ടൽ!

"ദാഹിക്കുന്നുണ്ടോ?" ഞാനാരാഞ്ഞു.

"യില്ല....വൈദ്യനെന്തു പറഞ്ഞു" അവൾ തിരക്കി.

"ഉടനെ കുറയുമെന്ന്"

"യില്ല കൊറയേലാ"

"അങ്ങിനെ പറയാതെ. നിശ്ചയമായിട്ടും കുറയും"

"തേവിയെ മറക്കുമോ?"

"ഒരിക്കലുമില്ല"

"എൻെറ കൂടെ വരുമോ"

"എങ്ങോട്ട്"

അവൾ പേടിസ്വപ്നം കാണുന്നതുപോലെ എനിക്കു തോന്നി, തേവി, വേദനയുടെ ഒരു കൂനയാണ്.....അവളുടെ ശരീരം അനുനിമിഷം വികൃതമായിക്കൊണ്ടിരുന്നു.

"തേവി, കുഞ്ഞനിപ്പം മരുന്നുകൊണ്ടുവരും" ഞാൻ പറഞ്ഞു.

"ആരിക്കു" അവൾക്കൊരു സംശയം.

"തേവിക്ക്. അല്ലാതാർക്കാ?"

"എനിക്കു മേണ്ട"

അപ്പോഴേക്കും കുഞ്ഞൻ മരുന്നുമായി വന്നുകഴിഞ്ഞു.

"ആറു നേരം ഒരൗൺസുവീതം കൊടുക്കാം പറഞ്ഞു" മരുന്നിൻെറ നേരെ നീട്ടിക്കൊണ്ട് കുഞ്ഞൻ പറഞ്ഞു. ഒരു ചെറിയ ചട്ടിയിൽ ഞാൻ ഒരൗൺസു മരുന്നു പകർന്നു അവളുടെ നേർക്കു നീട്ടി. അവളതൊററ ശ്വാസത്തിനുള്ളിലാക്കി.

ഞാനും കുഞ്ഞനും അവളുടെ അടുത്തുതന്നെയിരുന്നു. സന്ദർശകർ ഒന്നിനു പുറകെ ഒന്നായി വന്നുകൊണ്ടിരുന്നു. എല്ലാവരുടെയും മുഖത്തൊരു ഭയാശങ്കയാണു നിഴലിച്ചതു്. എന്റെ ഉള്ളു പുകഞ്ഞുതുടങ്ങി...മൂന്നു നാലു ദിവസങ്ങൾകൂടി നീങ്ങി......

വൈകുന്നേരമായപ്പോൾ രോഗം കുറെക്കൂടി വർദ്ധിച്ചു. വൈദ്യനെ വീണ്ടും വിളിച്ചുകൊണ്ടുവന്നു. ഉടനെ നാരങ്ങാനീരിൽ കൊടുക്കുവാൻ രണ്ടു ഗുളികയും കൊണ്ടുവന്നു. തിരിച്ചുപോകുവാൻ നേരത്തു അയാൾ സ്വകാര്യമായി കുഞ്ഞനോടെന്തോ പറയുന്നതു കേട്ടു. അവൻ കുറേനേരം തരിച്ചുനിന്നുപോയി.

"വൈദ്യനെന്താണു പറഞ്ഞതു്" അവന്റെ അടുത്തു ചെന്നുനിന്നുകൊണ്ടു് ഞാൻ ചോദിച്ചു.

അവൻ മുഖത്തെ ഭാവങ്ങൾ മാറ്റുവാൻ ശ്രമിച്ചു. എന്തോപറയുവാൻ തുടങ്ങിയെങ്കിലും ഒരക്ഷരംപോലും പുറത്തേക്കു വന്നില്ല. ആ ചുണ്ടുകൾ അകന്നില്ല...... നാവുകൾ ചലിച്ചില്ല.

"പറയൂ കുഞ്ഞാ വൈദ്യനെന്തു പറഞ്ഞു" ഞാനവനെ നിർബന്ധിച്ചു......

അവൻ മൗനമവലംബിച്ചു.

വീണ്ടും ഒന്നും ചോദിക്കാതെ ഒന്നും അറിയാൻ ശ്രമിക്കാതെ തന്നെ ഞാൻ മാടത്തിലേക്കു കയറിപ്പോയി.

രാത്രിയായപ്പോൾ രോഗം പൂർവ്വാധികം വർദ്ധിച്ചു. തീക്കട്ടയിൽനിന്നെന്നപോലെ നെററിത്തടത്തിൽ നിന്നും ചൂടനുഭവപ്പെട്ടു.

വളരെ പേർ ഈ രാത്രിയിവിടെക്കഴിയുവാൻ തന്നെ നിശ്ചയിച്ചു......

രാത്രി ഒരു മണിയായിട്ടുണ്ട്.

എല്ലാവരും തളർന്നുറങ്ങുകയാണ്. കണ്ണിലെണ്ണയൊഴിച്ചിരുന്നപോലെ ഞാനിരുന്നു....

ഒരു നല്ല മഴയാരംഭിച്ചു. കൊള്ളിയാൻ ശക്തിയായി പല പ്രാവശ്യം മിന്നി. അങ്ങു കിഴക്കുനിന്നും ചില കൂവലുകൾ കേട്ടു. അങ്ങകലെ പാടത്തുകൂടി കത്തിച്ച ചൂട്ടുമായി ചിലർ നീങ്ങുന്നതു ഞാൻ കണ്ടു.....

അവൾ കുറെ നേരം എന്നെത്തന്നെ സൂക്ഷിച്ചു നോക്കിക്കൊണ്ടിരുന്നു. എന്റെ ധമനികളെല്ലാം തളരുന്നതുപോലെ എനിക്കു തോന്നി. അവളെന്നെ അരികത്തേക്കു വിളിച്ചു. . . .

"ഞാനും പോണു..." ഒരു തരത്തിൽ ദേവി പറഞ്ഞു. എന്റെ തലകറങ്ങുന്നു. ഒരക്ഷരം പോലും ഉരിയാടുവാൻ വയ്യെനിക്ക്.

നിമിഷങ്ങൾ മുന്നേറുകയാണ്...

"എനിക്കൊരുമ്മ താ" ഇമവെട്ടാതെ എന്നെത്തന്നെ നോക്കിക്കൊണ്ടവൾ യാചിച്ചു.

എനിക്കു ബോധ്യമായി.

അതെ, അതവളുടെ അവസാനത്തെ ആഗ്രഹമാണ്. ഒരുമ്മ! അവളുടെ ഇതുവരെയുള്ള പ്രതീക്ഷകൾ അയവിറക്കിക്കൊണ്ടുള്ള ജീവിതത്തിലെ ഏകനേട്ടം പോലെ അവൾ യാചിക്കുന്നു.

മരണക്കിടക്കയിൽ കിടന്നുകൊണ്ട് അവൾ അന്ത്യമായി യാചിക്കുന്നു. ഒരുമ്മ! വിലതീരാത്ത നിധിപോലെ അതവൾക്കത്രകണ്ടു പരിപാവനമാണ്...

ഞാൻ അങ്ങു ചക്രവാളത്തിലേക്കു നോക്കി. അകലെ നിന്നുകൊണ്ട് ഒരു പൊൻതാരം 'അതതെ' എന്നു വിളിക്കുന്നതുപോലെ തോന്നുന്നു.—ലിസാ.

"ഒ...ര...ക"

അല്പം കൂടി താഴ്ന്ന സ്വരത്തിൽ അവൾ വീണ്ടുമപേക്ഷിച്ചു. ഒരു ചുംബനം. അവൾക്കാനന്ദനിവൃതിയടയണം.... ഞാൻ കുഴഞ്ഞു.... നീണ്ടനിമിഷങ്ങൾ—.

അവളുടെ മിഴിനിരയെ ജീവനില്ലാത്തബാഷ്പം നിറഞ്ഞുനിന്നു. എന്റെ നേത്രവും നിറഞ്ഞു. ഞാനവളുടെ മുഖത്തോടു മുഖം ചേർത്തു. എന്റെ മിഴിയിൽതങ്ങിനിന്ന വജ്രഗോളങ്ങൾ അവളുടെ കണ്ണുകളിൽതന്നെവീണു
അവളുടെ ആത്മാവും അനന്തതയിലേക്കു പറന്നുയന്നു......

ആ നീലമിഴികൾ അടഞ്ഞു. എന്നന്നേക്കുമായി അസ്തമിച്ചു. ഞാൻ പൊട്ടിക്കരഞ്ഞു. നിദ്രയിലമർന്നിരുന്നവരെല്ലാം പേക്കിനാവു കണ്ടിട്ടെന്നപോലെ ഞെട്ടിയുണർന്നു....

ഹൃദയസ്പൃക്കായ ദീനരോദനം അങ്ങു ചക്രവാളസീമവരെ മാറ്റൊലിക്കൊണ്ടു...... ഒരു കൂട്ടക്കരച്ചിൽ. ചുററുപാടുമുള്ള മാടങ്ങളിൽ നിന്നു പലരും ഓടി എത്തി.....

വിണ്ടലത്തിലെ ഒരു വെള്ളിനക്ഷത്രം ശരമേററു നിലംപതിച്ചു. ഒരു വാനംപാടി ചിറകററു താഴെ വീണു. വിധിയുടെവിരുതു് ഒരു കതിർകാണാക്കിളിയെ എയ്തു വീഴ്ത്തി.

പരിശുദ്ധമായ ദേവിയുടെ ആത്മാവിനെ അനന്തതയിലേക്കു പറത്തിക്കൊണ്ടു പോകുവാനായിരിക്കണം ഒരു കുസൃതിക്കാററു് പാഞ്ഞുവന്നു ചുററുപാടുകളെ ചുംബിച്ചുകൊണ്ടു കടന്നുപോയി. അവളുടെ നിർമ്മലഹൃദയത്തിനു നിത്യശാന്തിനേതകയായിരിക്കും അങ്ങകലെയിരുന്നുകൊണ്ടു ഗാനപീയൂഷം ചൊരിയുന്ന രാപ്പാടികൾ....

കിഴക്കു വെള്ളവീശി. ഒരു പാവപ്പെട്ടവൾ മധുരസ്വപ്ന

ങ്ങളിലൂടെ ഉയർത്തിയ ധൂപ്പാവിന്റെ പുകച്ചുരുളുകളാക്കി കൊണ്ടു് ആ രാത്രി കടന്നുപോയി.

നിറഞ്ഞ നയനങ്ങളുമായി ആളുകൾ വന്നുംപോയുമിരിക്കുന്നു, ആർക്കും ആരോടും ഒന്നും പറയുവാനുമില്ല. ഒരു കുടുംബം പൂർണ്ണമായും പിളർന്നു പോയിരിക്കുന്നു. ഈ മാടത്തിന്റെ അവസാനത്തെ മണിദീപവും എരിഞ്ഞടങ്ങിയിരിക്കുന്നു.....

അങ്ങിനെ അച്ഛനും, അമ്മയും സഹോദരനും, പിതാമഹന്മാരെല്ലാവരും അന്തിമവിശ്രമം കൊള്ളുന്ന പട്ടടയിൽ അവളുമെത്തി, ചെറിയ ഒരു വനമാണിതു്; ഒട്ടനവധി കുഴിമാടങ്ങൾ അവിടവിടെയായി കാണാം,

നൂററാണ്ടുകളായി അടിമത്വത്തിൽ ആണ്ടിരുന്ന ഒരു വർഗ്ഗത്തിന്റെ ശ്മശാനമാണതു്. പട്ടികളും പറവകളും സ്വച്ഛന്ദം സല്ലപിക്കുന്ന അതിർത്തിയും ആകൃതിയുമില്ലാത്ത ഒരു ശ്മശാനം

ശതാബ്ദങ്ങളായി ആയിരമായിരം കറുത്ത മനുഷ്യരുടെ എല്ലുകളും തലയോട്ടികളും മാത്രമവശേഷിച്ചു് ബാക്കിയത്രയും രൂപാന്തരം പ്രാപിച്ച ആ പശിമയുള്ള മൺതരികൾ—അതെ, ആ മൺതരികളോരോന്നും മനുഷ്യശരീരങ്ങളുടെ മിച്ച നിക്ഷേപമാണു്. അവയുടെ മദ്ധ്യത്തിൽ ഒരു ജഡവുംകൂടി അടക്കപ്പെട്ടു. ആ ശ്മശാനമൂകതയെ ഭേദിച്ചുകൊണ്ടു ഒരമ്മാവുകൂടി പൊട്ടിക്കരയുവാൻ തുടങ്ങി, ഒരു സ്പന്ദിക്കുന്ന അസ്ഥിമാടംകൂടി അവിടെ സ്ഥലംപിടിച്ചു.

അടുത്തുനിന്ന കാട്ടുചെടികളുടെ പൂക്കളെല്ലാം അറുത്തെടുത്തു് ഞാൻ ദേവിയുടെ കുഴിമാടത്തിൽ അർച്ചനചെയ്തു, എന്റെ അന്തിമോപഹാരമായിട്ടു്.

മൂകതയെ ഭേദിച്ചു് ഒരായിരം ശോകഗാനങ്ങൾ അവിടത്തെ വായുവിൽ പറന്നുനടക്കുന്നതുപോലെ എനിക്കു തോന്നി. ഒരു കാളരാത്രിപോലെ ആ രാത്രി കടന്നുപോയി.

രാത്രിയിൽ നല്ല മഴയുണ്ടായിരുന്നു. 'കാററും പിശറും, പൂർണ്ണമായി മാറിട്ടില്ല. കിഴക്കൻമഴവെള്ളം കുത്തി യൊഴുകി വരികയാണു്". ഞാനാ കാവൽ മാടത്തിൽ ചിന്താനിരതനായിരുന്നപ്പോൾ കുഞ്ഞനും, കുട്ടനും, മൈലനുംകൂടി അങ്ങോട്ടുവന്നു.

"കുഞ്ഞാ, ഞാൻ പോകുകയാണു്" ഹൃദയം നിറഞ്ഞ വേദനയോടെ ഞാൻ പറഞ്ഞു.

"യെന്നാണേലും കോപാലൻ പോണ്ട" എല്ലാവരും ഒരുമിച്ചഭ്യർത്ഥിച്ചു.

ഞാനെൻറ ചരിത്രമവരെ ധരിപ്പിച്ചു. ലീസായെ തിരക്കിയാണു ഞാൻ തിരിയുന്നതെന്നു അവരെ മനസ്സിലാക്കി. ശാന്തയുടെ സ്നേഹത്തെക്കുറിച്ചും ഞാനവരോടു സംസാരിച്ചു.

"ഇതൊക്കെയാണു പതിതൻറ ഗതി" അവസാനം ഞാൻ പറഞ്ഞു നിറുത്തി.

"ഏതാണേലും കൊറെ പിന്നപ്പോയാമതി" അവർ പറഞ്ഞു.

ഞാൻ നിശ്ശബ്ദനായിരുന്നു.

അവർ ഏതോ ജോലിക്കായി പടിഞ്ഞാറോട്ടു നടന്നു. ഞാനുമെഴുന്നേററു. ഓരോ പാദവും ഓരോ ചോദ്യചിഹ്നം പോലെ ഞാനെടുത്തുവച്ചു. "ഇനിയെങ്ങോട്ടാവി?" എൻറ തലക്കുള്ളിലിരുന്നുകൊണ്ടു് തെരുതെരെ ആരോ വിളിച്ചു പറയുന്നതുപോലെ തോന്നി....

ഞാനെങ്ങോട്ടാണു പോകുന്നതെന്നോ എവിടംവരെ പോകണമെന്നോ എനിക്കു നിശ്ചയമില്ല, ഒരു ലക്ഷ്യവുമില്ലാത്ത മുന്നേറ്റം...

എൻെറ മനസ്സിനു താല്പര്യവും, കാലുകൾക്കു ഓജസ്സും എൻെറ ലിസയെക്കുറിച്ചുള്ള ഓർമ്മ എനിക്കു തന്നതുപോലെ തോന്നി.

പുഴകളും പച്ചത്തുരുത്തുകളും പിന്നിലാക്കി ഞാൻ നീങ്ങി. എൻെറ ഹൃദയം കദനഭാരത്താൽ പിടയുകയാണ്. ഒരു ഇരുളടഞ്ഞ ഭാവി എൻെറ മുന്നിൽ നൃത്തം ചവിട്ടുന്നതു പോലെ എനിക്കു തോന്നി.

ഞാനാർക്കുവേണ്ടി ജീവിക്കുന്നു? ലിസാ—ആ ഒരൊററ ജീവിതമില്ലായിരുന്നെങ്കിൽ എനിക്കീ ദുരിതമൊന്നും സഹിക്കേണ്ടിവരുകയില്ലായിരുന്നു. ഒരു സുഭിക്ഷതയുടെ ശ്രീകോവിലിലേക്ക് എന്നെ മാടിവിളിച്ചതാണ് ശാന്ത. പക്ഷേ ഒരാത്മവഞ്ചകനാകുക. അതെനിക്കു വയ്യ! അനശ്വരസ്നേഹത്തിൻെറ അലമാലകൾ ആത്മസന്ത കൈവെടിയാതെ താനാരാധിച്ചാഗ്രഹിച്ചു ഒരാളിനോടൊത്തു സംസാരസാഗരത്തിലേക്കു നങ്കൂരമില്ലാത്ത കൊച്ചു വഞ്ചിയിലേറി ഇറങ്ങിത്തിരിച്ചു എൻെറ ലിസാ! അവൾ എനിക്കുവേണ്ടി കാത്തിരിക്കുകയാണ്. പരിശുദ്ധപ്രേമത്തിൻെറ മണിദീപത്തിൽ ചുടുള്ള മിഴിനീരുകൊണ്ട് അവൾ തിരിനീട്ടുകയായിരിക്കാം. ആ ദീപം മങ്ങാതെകാത്തു സൂക്ഷിക്കുന്നു.

എത്ര ദൂരം നടന്നാലും ഞാൻ മടങ്ങുന്നില്ല. എൻെറ കാലുകൾ തളരുന്നില്ല, ആ വാസന്തിപ്പൂവിൻെറ മഞ്ജുളസൗരഭ്യം എന്നെ ചാരത്തേക്കു മാടി വിളിക്കുന്നു.

പകൽ ഒരുമണിയായിട്ടുണ്ട്, ഞാനിത്തീവണ്ടിയാപ്പീസിൽ വന്നപ്പോൾ. വണ്ടി തെക്കോട്ടോ വടക്കോട്ടോ എങ്ങോട്ടെന്നറിഞ്ഞുകൂടെങ്കിലും 8ണയുടെ ഒരു ടിക്കററു ഞാനും വാങ്ങി. . . .

തേഡ് ക്ലാസ്സ് കംപാർട്ട്മെൻറാണെങ്കിലും ആളുകളധികമില്ല... മൂലയിൽ ഒരുവൃദ്ധൻ ഉറങ്ങുന്നുണ്ട്.... മറ്റൊരു സ്ത്രീയും ഒരു യുവാവും ഇരിപ്പുണ്ട്. അവരെന്തൊക്കെ സംസാരിക്കുന്നുണ്ട്..

ഒരുവശത്തു ഞാനുമിരുന്നു... തീവണ്ടി ഒരു ചൂളംവിളിയോടെനീങ്ങി...... സ്വപ്നലോകത്തെന്നപോലെ എന്റെ മനസ്സ് ഞാനറിയാതെ ചുറ്റിത്തിരിഞ്ഞു. . ...

## പത്ത്

ഒന്നും ചിന്തിക്കാതെയും ഒരു പ്രവൃത്തിയിലും മുഴുകാതെയും ചുറ്റുപാടുകളെ കണ്ടുകൊണ്ടു വളരെനേരം ഞാനിരുന്നു. നിമിഷങ്ങൾ നിമിഷങ്ങളെ പിന്നിലാക്കുകയാണ്.....

തീവണ്ടി അടുത്ത സ്റ്റേഷനിൽ നിന്നപ്പോൾ ഞാനും മൂലയിൽ ഇരുന്നുറങ്ങിയിരുന്ന വൃദ്ധനുമൊഴികെ എല്ലാവരും അവിടെയിറങ്ങി.

ഈ സ്റ്റേഷനിൽ നിന്നും ആരും തന്നെ ഞങ്ങളുടെ കംപാർട്ടുമെന്റിൽ കയറിയില്ല. ഞാനാ വൃദ്ധനെ ആപാദചൂഡം ഒന്നു പരിശോധിച്ചു. ഒരു ധനികനാണദ്ദേഹം. നല്ല കസവു മേൽമുണ്ടും, ജൂബാഷർട്ടും. ഒരു ലക്ഷപ്രഭുവിനെന്ന വണ്ണമുള്ള വേഷവിധാനമാണ്. ഒരു ബാഗും വടിയും അദ്ദേഹത്തിന്റെ സമീപത്തുണ്ട്..... ഇങ്ങിനെയുള്ളവർ മൂന്നാംക്ലാസിൽ യാത്രചെയ്യുന്നതിന്റെ ഔചിത്യം എനിക്കു മനസ്സിലായില്ല.

വളരെ ദൂരം നടന്നതിനാലും, വയറു വിശന്നു തുടങ്ങിയതിനാലും ഞാൻ ആ സീറ്റിൽ കിടന്നു. എങ്കിലും ഉറങ്ങുവാനെനിക്കു സാധിച്ചില്ല.....

തീവണ്ടി മന്ദതയോടെ ഒരു ചരുപ്പ നിലത്തിലൂടെ നീങ്ങുകയാണു്. പെട്ടെന്നൊരാൾ വണ്ടിയിലേക്കു ചാടി കയറി. ഞാൻ കണ്ണു പകുതി അടച്ചു കിടന്നു. ചാടിയതിനിടയിൽ അയാളുടെ മടിയിൽ നിന്നു ഒരു മൂർച്ചയേറിയ കഠാരി തെറിച്ചു വണ്ടിക്കകത്തുവീണു. ഞാൻ ചൂളിപ്പോയി. മിന്നിത്തിളങ്ങുന്ന കഠാരി!

ഞാൻ ഉറക്കമഭിനയിച്ചു കിടന്നു. അയാൾ ചുറ്റുമൊന്നു നോക്കി. മൂലയിൽ സുഖനിദ്രയിലാണ്ടുകിടന്ന വൃദ്ധനെ കണ്ടപ്പോൾ അയാളൊന്നു ഇരുത്തിച്ചിരിച്ചു. ഒരു പിശാചിന്റെ ഗർജ്ജനം പോലെയാണെനിക്കു തോന്നിയതു്. ഭീകരപരാക്രമികളായ തസ്കരന്മാരെക്കുറിച്ചു ഞാൻ വായിച്ചിട്ടുണ്ടു്. പട്ടാപ്പകൽ കൊള്ള നടത്തുന്ന കൊള്ളക്കാരെക്കുറിച്ചു കേട്ടിട്ടുണ്ടു്. തെല്ലും അലംഭാവമില്ലാതെ പൊട്ടിച്ചിരിച്ചുകൊണ്ടു് ഭദ്രകാളിയെപ്പോലെ മനുഷ്യരക്തത്തെ പുഴവെള്ളം കണക്കു് കയ്യിൽ കോരി മേല്പോട്ടെറിഞ്ഞുല്ലസിക്കുന്ന നിശാചരരെപ്പറ്റി മുത്തശ്ശി പറഞ്ഞു ഞാൻ മനസ്സിലാക്കിയിട്ടുണ്ടു്. ഒരായിരം തീനാമ്പുകൾ എനിക്കെതിരെ പാഞ്ഞുവരുന്നതുപോലെതോന്നി.....

അയാൾ എന്നെ ഗൗനിച്ചില്ല. ഞാനൊരു പാവപ്പെട്ടവനാണെന്നാർക്കും ഒറ്റ നോട്ടത്തിൽ തോന്നും.

ആ ദുഷ്ടൻ സാവധാനം സുഖനിദ്രയിലമർന്നിരിക്കുന്ന വൃദ്ധനെ സമീപിച്ചു് അയാൾ സസ്വാസ്ഥ്യമായി മടിയിൽ അമർത്തിപ്പിടിച്ചിരുന്ന ബാഗു് പിടിച്ചു പറിക്കുവാൻ ശ്രമിച്ചു. വൃദ്ധൻ ചാടി എഴുന്നേറ്റു. ആ കൊള്ളക്കാരൻ വൃദ്ധനെ കഠാരി കാണിച്ചുകൊണ്ടു് ഗർജ്ജിച്ചു. "ജീവനിൽ കൊതിയുണ്ടെങ്കിൽ ബാഗു് താ." ഇല്ലെങ്കിൽ ഞാൻ ഇലച്ചുകളയും തന്നെ. ഉം?"

വൃദ്ധൻ ഭീതിപൂണ്ടു് നട്ടംതിരിഞ്ഞു. കടിച്ചു കീറുവാൻ പാഞ്ഞടുക്കുന്ന ദുഷ്ടവ്യാഘ്രത്തെപ്പോലെ ആ കൊള്ളക്കാരൻ വൃദ്ധനെതിരെ ഓരോ പാദവുമെടുത്തുവച്ചു. എന്തെ ദയനീയതയോടെ തെരുതെരെ അയാൾ നോക്കുന്നു.

പരമാർത്ഥത്തിൽ എന്നിൽ കടന്നുകൂടിയ ഭീതിയൊക്കെ അസ്തമിച്ചതുപോലെ എനിക്കു തോന്നി. എന്റെ പൗരുഷാഭിമാനം അലയുയർത്തി. നിസ്സഹായനായ ഒരു വൃദ്ധനെ ക്രൂരമായി വധിക്കുവാൻ ഒരു കൊള്ളക്കാരൻ തുനിയുന്നതു് ശേഷിയും, ശേമുഷിയുമുള്ള ഒരു ചെറുപ്പക്കാരൻ എങ്ങിനെ നിശ്ശബ്ദനായി കണ്ടുകൊണ്ടിരിക്കും.....

"ഉം.... പെഴ്സെടുക്കു...."

അയാൾ വീണ്ടുമലറി. വൃദ്ധൻ മടികാണിച്ചു. അയാൾ ഒരു മനുഷ്യജീവിക്കു കേവലം മൃഗത്തിന്റെ പ്രാധാന്യം കല്പിക്കുന്ന ആ രാക്ഷസൻ കഠാരി വൃദ്ധന്റെ നെഞ്ചിനു നേരെ നീട്ടി.

ഞാൻ ചാടി എണീററു. പിറകിലൂടെ ചെന്നു് അയാളുടെ കഠാര ഏന്തിയ കയ്യിൽ കടന്നു പിടിച്ചു. അയാൾ ഞെട്ടിത്തിരിഞ്ഞു.....

ഒരു സംഘട്ടനം....,അയാളുടെ കയ്യിൽ നിന്നും ഞാനാ മാരകായുധം താഴെ ഇട്ടുവിച്ചു. വീണ്ടും അതെടുക്കുവാൻ ഞങ്ങൾ മൽപ്പിടുത്തം നടത്തി....

വാർദ്ധക്യത്തെ പ്രാപിച്ചു് ആരോഗ്യം ക്ഷയിച്ചിരുന്നെങ്കിലും വൃദ്ധനു ധൈര്യം വന്നു. അയാൾ കയ്യിലിരുന്ന വടികൊണ്ടു കൊള്ളക്കാരന്റെ തലയിൽ പലപ്രാവശ്യം ശക്തിയായടിച്ചു. എങ്ങിനെ എന്നറിഞ്ഞില്ല എന്റെ പ്രതിയോഗിയുടെ മീശ പറിഞ്ഞുപോയി. മന്ത്രവാദമാണെന്നെനിക്കാദ്യം തോന്നിയെങ്കിലും അതു കേവലം കൃത്രിമ

മീശ മാത്രമാണെന്നോർമിക്ക മനസ്സിലായി. ഇടന്നയാളുടെ വെപ്പുകുടിയും തെറിച്ചു താഴെവീണു. മായാമനുഷ്യൻ എന്നു ഞാൻ സ്വയം മന്ത്രിച്ചു.

വയസ്സന്റെ വടികൊണ്ട് കഠാരി തീവണ്ടിപ്പാളത്തിനിടയിലേക്ക തെറിച്ചുപോയി. എന്നെ കുതറിച്ചു രക്ഷപെടുവാൻ അയാളാവതു ശ്രമിച്ചു. അവരെ വിടരുതു്. "ഇതാ സ്റ്റേഷനടുത്തു പോലീസിലേൽപ്പിക്കാം" വൃദ്ധൻ സന്തോഷത്തോടുകൂടി വിളിച്ചറിയിച്ചു.

അയാൾ ബാഗ് തുറന്നു് ഒരു പത്രമെടുത്തു് നോക്കുന്നതു ഞാൻ കണ്ടു.

"ആണു്" ഇവൻതന്നെ വിക്രമൻ. ഇവനെ പിടിച്ചു കൊടുത്താൽ 2000 രൂപാ കിട്ടും. വിടല്ലേ" അയാൾ വീണ്ടും എന്നെ ഓർമ്മിപ്പിച്ചു. കൊള്ളക്കാരൻ മരണവെപ്രാളം കാണിക്കുകയാണു്, ഒന്നു രക്ഷപ്പെടാൻ. എന്റെ ദേഹത്തു പല പ്രാവശ്യം അയാളുടെ തഴമ്പിച്ച കൈകൾ പെരുമാറി.

നീണ്ട നിമിഷങ്ങൾ കടന്നു പോയി.

അപകടത്തിന്റെ പല മുറകളും തരണം ചെയ്തുകൊണ്ടു് അവൻ രക്ഷപെടാതെയും, ഞാൻ താഴെ പോകാതെയും കുറെ മിനിറ്റുകൾ കൂടി ഞാൻ പിന്നിലാക്കി.....

തീവണ്ടി ഫ്ളാറ്റുഫോമിനോടു ചേർന്നു നിന്നു. ഞങ്ങളിപ്പോഴും മൽപിടുത്തത്തിലാണു്. വയസ്സൻ പത്രവും നിവർത്തിപ്പിടിച്ച് ഇറങ്ങി ഓടുന്നതുകണ്ടു..... കുറെ അധികമാളുകൾ ഞങ്ങളുടെ ചുറ്റിക്കുചുറ്റും തടിച്ചുകൂടി......വിലതീരാത്ത നിയമങ്ങൾ!.....

"എല്ലാവരും മാറിനില്ക്കു" ഒരു പരുപരുത്ത ശബ്ദം കേട്ടു. ജനക്കൂട്ടം ഇരുപാടും മാറിനിന്നു. ഒരു ഇൻസ്പെക്ടറും നാല്

പോലീസുകാരും മുറിക്കുള്ളിലോട്ടു കടന്നുവന്നു. ചുകന്ന കണ്ണുകളുമായി, "മൊട്ടത്തല" വയസ്സൻ പറഞ്ഞു.

അവർ കൊള്ളക്കാരനെ കടന്നു പിടിച്ചു....,..അവനെ പോലീസുകാർ വിലങ്ങു വച്ചു.

"ഇവൻതന്നെ വിക്രമൻ" ഇൻസ്പെക്ടർ അറിയിച്ചു. 'മിസ്റ്റർ ശങ്കരൻനായർ' നിങ്ങൾ രണ്ടുപേരും 2000 രൂപക്കും ഞങ്ങളെപ്പോലുള്ള കാക്കിധാരികളുടെ അനുമോദനത്തിനും അർഹരായിരിക്കുന്നു." എന്റെ നേരെതിരിഞ്ഞു് ഹസ്തദാനം ചെയ്തുകൊണ്ടു് അദ്ദേഹം തുടർന്നു "സുഹൃത്തേ താങ്കൾ ഞങ്ങളുടെ മുക്തകണ്ഠമായ പ്രശംസക്കു തികച്ചും പാത്രവാനാണു്. ഞങ്ങളെപ്പോലെ എത്രപേർ രാവും പകലും ഇവനെ പിടിക്കുവാൻ ശ്രമിച്ചിട്ടുണ്ടെന്നറിയാമോ?"

"നിങ്ങളുടെ പേർ"

"രാജു" ഞാൻ വിനയപുരസ്സരം അറിയിച്ചു.

ഇൻസ്പെക്ടർ നാലുചുററും നോക്കി– വെപ്പുമീശയും മുടിയുമെടുത്തു് അദ്ദേഹം പോലീസുകാരെ ഏല്പിച്ചുകൊണ്ടു് പറഞ്ഞു ഇതു് തെളിവുകളാണു് സൂക്ഷിച്ചുകൊള്ളൂ.

വീണ്ടും എന്തൊക്കെയോ പറഞ്ഞിട്ടു് അവർ വിക്രമനേയും കൊണ്ടുപോയി. എല്ലാം ദിവാസ്വപ്നങ്ങൾ പോലെ എനിക്കു തോന്നി. ഈ ഇരുപതാം നൂററാണ്ടിൽ ഇതുപോലുള്ളവർ തേർവാഴ്ച നടത്തുന്നു എന്നെനിക്കു വിശ്വസിക്കുവാൻ പോലും സാദ്ധ്യമല്ല.

കൃതജ്ഞത നിറഞ്ഞ മുഖത്തോടുകൂടി അദ്ദേഹം–കിഴവൻ, മുതലാളി—എന്നെത്തന്നെ നോക്കിക്കൊണ്ടു വളരെനേരം നിശ്ശബ്ദനായിനിന്നു.. ..

"വല്ലതും പററിയോ രാജു" ഒരു പിതാവിൻെറ വാത്സല്യത്തോടെ അയാൾ ചോദിച്ചു.

ഞാനൊന്നു ചിരിച്ചു.

"ഹോ, ഞാനെത്ര കടപ്പെട്ടിരിക്കുന്നു. നീയില്ലായിരുന്നെങ്കിൽ അവരെൻെറ ജീവനപകടത്തിലാക്കുമായിരുന്നു. എൻെറ സർവ്വസ്വവും ഈ ബാഗിലുണ്ട്."

"ഞാനതാദ്യം ഭയന്നതാണ്. പിന്നെ എന്തും വരട്ടെ എന്നു വിചാരിച്ചു. അത്രതന്നെ"

"എവിടാ രാജുവിൻെറ വീട്?"

"അങ്ങിനെ വീടൊന്നുമില്ല"

ഞാൻ ഉടനെൻെറ പരിതസ്ഥിതി അദ്ദേഹത്തോടുപറഞ്ഞു.

"ജീവിക്കാൻ എന്തെങ്കിലുമൊരു ജോലി വേണം." അവസാനം ഞാൻ പറഞ്ഞു നിർത്തി.

"സ്റ്റലോ എസ്റ്റേററ് എൻെറ വകയാണ്. ഞാൻ രാജുവിനൊരു ജോലി തരാം. ഒഴിയുന്ന ജോലി. മനേജർ. എൻെറ അനന്തിരവനാണാ ആ ചാർജ്ജു വഹിച്ചിരുന്നതു" അദ്ദേഹം സ്നേഹനിർഭരമായ ഹൃദയത്തോടെ പറഞ്ഞു. ഏററം ആത്മാർത്ഥത നിറഞ്ഞ മനസ്സദ്ദേഹം തുറന്നുകാട്ടി. മുതലാളിത്വത്തിൻെറ മുരടിച്ച മിഥ്യാബോധങ്ങളോ അപകർഷബോധമോ അദ്ദേഹത്തിൽ ലവലേശംപോലും തീണ്ടിയിട്ടില്ലെന്നു എനിക്കു ബോധ്യമായി. ആരുമൊരുമില്ലാത്തവനാണു ഞാനെങ്കിലും ഒരു പുത്രനോടൊത്ത വാത്സല്യത്തോടും ഒരു സംരക്ഷകൻ എന്ന ബോധത്തോടുംകൂടി യാണദ്ദേഹംസംസാരിക്കുന്നതു".

"അന്നാരവൻ പിന്നെ പിരിഞ്ഞുപോയതെന്തു?" ഞാൻ ചോദിച്ചു. തികച്ചും യുക്തിപൂർവ്വമായ ഒരു ചോദ്യമാണതെന്നു് എനിക്കും തോന്നി.

"രാജു കേട്ടുകാണും. വേണു എന്നാണവൻെറ പേരു്. ഇപ്പളവനൊരു സിനിമാക്കമ്പനിയായിട്ടു നടക്കുകയാ. അവനതിനു പോയ നാൾമുതൽ മാനേജരുദ്യോഗത്തിനു യോഗ്യനായ ആളെകിട്ടിയില്ല. ഇപ്പളെൻെറ മകളാണതു കൂടി നോക്കുന്നതു്"." ഏററവും സൗമ്യമായ രീതിയിലുള്ള ശങ്കരൻ മുതലാളിയുടെ സംസാരം എനിക്കുന്മേഷം നൽകുന്നതുപോലെ തോന്നി.

ഹൃദയത്തിനും ശരീരത്തിനുമുണ്ടായിരുന്ന ആവിരസത താനേ മാറി. എന്തോ ഒക്കെ ചെയ്തതുപോലെയും ഇനിയും എന്തിനോകൂടി എൻെറ സാന്നിദ്ധ്യമാവശ്യമുള്ളതുപോലെയും എനിക്കു തോന്നി. വിചിത്രമായ ഒരു മാനസിക പരിവർത്തനം വന്നതായി അനുഭവപ്പെട്ടു. ഒരു പുതിയ ലോകത്തിലേക്കു കരകയററപ്പെട്ടതുപോലെ എൻെറ മനസ്സു മധുരിച്ചു. "ഇത്ര വലിയ ജോലി"—അത്ഭുതതിയിൽ ഞാൻ സംശയം പ്രകടിപ്പിച്ചു. എന്നും ചോദിക്കുവാൻ മടി വിചാരിക്കേണ്ടതില്ല എന്നുള്ള ബോദ്ധ്യത്തിലാണു ഞാനീയാശയം ഉന്നയിച്ചതു്.

"അതിലൊന്നും ഭയപ്പെടേണ്ട. പ്രേമകൂടി രാജുവിനെ സഹായിക്കും!" അദ്ദേഹം എൻെറ വാദഗതിയെ അസാധുവാക്കി.

"പ്രേമ?" സംശയഭാവത്തിൽ ഞാൻ ചോദിച്ചു.

"എൻെറ മകളാണു്" ഒരു പുഞ്ചിരിയോടെ മുതലാളി പറഞ്ഞു. പെട്ടെന്നെനിക്കൊരു തോന്നലുണ്ടായി അന്നു ഞാൻ ഇല്ലിക്കൂട്ടിൽ മറഞ്ഞിരുന്നപ്പോൾ നടത്തുകാരൻ കുഞ്ഞു

കുറുപ്പ് വേണുവിനോടൊരു കഥ പറഞ്ഞതു് പ്രേമയുടേതാണോ എന്നു്. അമ്മാവന്റെ മകൾ അനന്തിരവനു നിഷിദ്ധമല്ലല്ലോ?

വേണു! ആ കുടില ചിത്തൻ ഇനി ഇവിടെയുമതെനിക്കുപദ്രവം സൃഷ്ടിക്കുമോ? അയാളെക്കുറിച്ചൊരഭിപ്രായം മുതലാളിയോടു ചോദിക്കുന്നതു് യുക്തമല്ലെന്നെനിക്കു തോന്നി. ഞാൻ മൗനമവലംബിച്ചു. നിമിഷങ്ങൾ കടന്നുപോകുകയാണു്.

ഞങ്ങൾ കുറെനേരം നിശ്ശബ്ദരായി കഴിച്ചുകൂട്ടി.

“ഹോ! ഇക്കാലത്തും ഇത്തരക്കാരുണ്ടല്ലോ”? അത്ഭുതത്തോടുകൂടി അദ്ദേഹം പറഞ്ഞു.

“ഇക്കൂട്ടരുടെ മനോധൈര്യം ഒന്നുവേറെതന്നെ” ഞാനഭിപ്രായപ്പെട്ടു.

“സമ്മതിക്കണം” അദ്ദേഹം തലയാട്ടിക്കൊണ്ടു പറഞ്ഞു.

“ഞാനാദ്യം വിചാരിച്ചു. അപകടമാകുമെന്നു്”

“പിന്നെ. ഞാൻ ചൂളിപ്പോയല്ലോ.” അദ്ദേഹം പൂരിപ്പിച്ചു.

അല്പനേരത്തേക്കു് ഒരു ചെറിയ നിശ്ശബ്ദതകൂടി ഞങ്ങളുടെ ചുററിനും തളംകെട്ടിനിന്നു.

“അടുത്ത സ്റ്റേഷനിലാണോ നമുക്കിറങ്ങേണ്ടതു്?” ഞാൻ ചോദിച്ചു.

“ഉം” അദ്ദേഹം പുഞ്ചിരിച്ചുകൊണ്ടു സമ്മതിച്ചു.

“എസ്റ്റേററിലേക്കു സ്റ്റേഷനിൽനിന്നും എത്ര ദൂരമുണ്ടു്.?” അടുത്ത സംശയവും ഞാനവതരിപ്പിച്ചു.

“രണ്ടു മൈലുകാണും കൂടിയാൽ. പ്രേമ കാറുമായെത്തിക്കാണും.” അദ്ദേഹം പറഞ്ഞു.

"എന്താ നേരത്തെ അറിയിച്ചിരുന്നുവോ?"

"ഉം. ഞാൻ മൈസൂരിൽനിന്നേ ഫോൺ ചെയ്തിരുന്നു. കൃത്യം 8–30തിനു മുമ്പെത്തുമെന്നു്."

"ഇപ്പോൾ സമയമെന്തായി?"

"8–5" വാച്ചുനോക്കിക്കൊണ്ടദ്ദേഹം തുടർന്നു. "ഓ ആ കാണുന്നതാ സ്റ്റേഷൻ"

അകലെ വെള്ളയടിച്ച കുഴിമാടംപോലെ ഒരു കെട്ടിടം കണ്ടു. തീവണ്ടിയാഫീസ്സ്!

തീവണ്ടി പ്ലാറ്റുഫോമിനോടു ചേർന്നുനിന്നു. ഞങ്ങൾ താഴെയിറങ്ങി. അദ്ദേഹത്തിന്റെ വിലതീരാത്ത റിക്കാർഡുകൾ സൂക്ഷിച്ചിരിക്കുന്ന ബാഗു് ഞാനാണെടുത്തതു്. രണ്ടു മിനിറ്റേ ഈ സ്റ്റേഷനിൽ തീവണ്ടി താമസിക്കൂ. അതുകൊണ്ടു് യാത്രക്കാർ ധൃതിവെച്ചു് തങ്ങളുടെ സ്ഥാനം പിടിക്കുകയാണു്.

"അച്ഛാ" എന്നു വിളിച്ചുകൊണ്ടു് ഒരു ഇരുപതുകാരി സുന്ദരി വാനിറ്റി ബാഗു് കൈവിരലിൽ കറക്കി ഞങ്ങളുടെ അടുത്തേക്കു വന്നു.

"പ്രേമേ, നീയെത്തിരി നേരമായോ കാത്തുനില്പാൻ തുടങ്ങിയിട്ടു്." സ്നേഹനിധിയായ പിതാവന്വേഷിച്ചു.

"ഓ പതിനഞ്ചു മിനിറ്റായിഞാൻ വന്നിട്ടു്" അവൾ അറിയിച്ചു.

അവൾ എന്നെ സൂക്ഷിച്ചൊന്നു നോക്കി. എന്റെ ഉള്ളിലൂടെ ഒരു തീപ്പന്തം പോയപോലെ തോന്നി. അവളൊന്നു ചിരിച്ചു. ഒരു പുഞ്ചിരി. പക്ഷെ ദഹിക്കുന്നതു പോലെ എനിക്കുതോന്നി. എന്തുകൊണ്ടാണെന്നെനിക്കറിഞ്ഞുകൂടാ.

"ഇദ്ദേഹം ?" എന്നെ ചൂണ്ടിക്കൊണ്ടു പ്രേമാ അച്ഛനോടു് ചോദിച്ചു.

"ഇദ്ദേഹമല്ലായിരുന്നെങ്കിൽ നിന്റെ അച്ഛനെ നീയിപ്പോൾ ജീവനോടെ കാണുകയില്ലായിരുന്നു." അദ്ദേഹം പറഞ്ഞു. അവൾ ഒന്നു ഞെട്ടി. അദ്ദേഹം സാവധാനം ആ ചരിത്രം പറഞ്ഞുതുടങ്ങി. അപ്പോഴേക്കും ഞങ്ങൾ കാറിന്നടുത്തെത്തി. അച്ഛനും മകളും പിറകിലെ സീററിലും ഞാനും ഡ്രൈവറും മുൻസീററിലുമിരുന്നു. കാർ നീങ്ങി. പട്ടണപ്രാന്തത്തിലൂടെ കടന്നു് ആ ഗ്രാമപാതയിലൂടെ സാമാന്യം വേഗത്തിൽ നീങ്ങി.

കഥ തീർന്നപ്പോൾ കാർ ഒരു ഗേററു കടന്നു ഒരു സുന്ദരഹർമ്മ്യത്തിന്റെ മുന്നിലെത്തി. ഏററവും പുതിയ ഒരു ബംഗ്ലാവു്. ചായപ്പണികളും ചിത്രവേലകളും മൂലം അതേററം കമനീയമായിരിക്കുന്നു. ഞാൻ ചുററും നോക്കി. നാലുചുററും പന്തലിട്ടുള്ള പച്ചമരങ്ങളും, അതിൽ മഞ്ഞയും, നീലയും, ചെമപ്പും നിറത്തിലുള്ള മലരുകളും മന്ദമാരുതനിൽ ചാഞ്ചാടി ആ ചുററുപാടുകൾക്കു് കൂടുതൽ ആകർഷണീയത നല്കിക്കൊണ്ടു് പരിലസിക്കുന്നു.

"ഞങ്ങൾ അങ്ങയോടെത്ര കടപ്പെട്ടിരിക്കുന്നു" വിരിമാറിൽ കൈവച്ചുകൊണ്ടു് കഥ മുഴുവനും കേട്ടു് കഴിഞ്ഞു് ഡോർ തുറന്നു പുറത്തേക്കിറങ്ങിക്കൊണ്ടു് പ്രേമ പറഞ്ഞു:

"ഒരു ജോലി തന്നു എന്റെ ഭാവിയെ രക്ഷിക്കാമെന്നു സമ്മതിച്ച നിങ്ങളോടു ഞാനെത്ര കടപ്പെട്ടിരിക്കുന്നു." ഞാനറിയിച്ചു.

"ജോലി വേറെകിട്ടും. പക്ഷെ ഞങ്ങളെ വേറെ മാറി എങ്ങിനെ കിട്ടും?" അവൾ മന്ദഹസിച്ചുകൊണ്ടു് ഒരു ചോദ്യശരമയച്ചു.

അത്ഭുതത്തിന്റെ മുമ്പിൽ ഞാൻ പരാജയം സമ്മതിക്കേണ്ടി വന്നു.

"വലിയ തത്വജ്ഞാനമല്ലേ?" ഞാൻ തമാശയായിട്ടു പറഞ്ഞു.

ഞങ്ങൾ മൂന്നാപേരും നേരെ ബംഗ്ലാവിലേക്കു നടന്നു. ഒരുമിച്ചിരുന്നു ചായയും കഴിച്ചു. എന്റെ സർവ്വ പരിചരണ ചുമതലയും പ്രേമ ഏറ്റെടുത്തു. എനിക്കതെല്ലാം ഹൃദയവേദന നല്കുന്നതായിരുന്നു. കാരണവും ഇതന്യമല്ലേ.....

ബൃഹദാണ്ഡമായ ബംഗ്ലാവിന്റെ ഓരോ മുറിയും ചുററി നടന്നു് ഞാൻ കണ്ടു. പ്രേമയും എന്റെ കൂടെ നടന്നു.

"ഞങ്ങൾ രണ്ടാൾ മാത്രമേയുള്ളു."
അവൾ പുഞ്ചിരിച്ചുകൊണ്ടു പറഞ്ഞു.
"വേണു ഉൾപ്പെടെ എത്രയാ?" ഞാനൊരു ചൂണ്ടയിട്ടു.
"വേണു! അതെങ്ങിനെ രാജുഅറിഞ്ഞു?"
"അതൊക്കെ അറിഞ്ഞു."

'ആ പുതുതാരയെക്കുറിച്ചു് എനിക്കൊത്തിരി പറയാനുണ്ടു്. ഇനിയെന്നും പറയാമല്ലോ?"

അവൾ കയ്യിലിരുന്ന താക്കോൽകൊണ്ടു ഒരു മുറി തുറന്നു. ഞങ്ങൾ അതിൽ പ്രവേശിച്ചു. പങ്കയും അലങ്കാരദീപവും. കൂടാതെ നിരവധി ഫോട്ടോകളും ചുവരുകളിൽ തൂങ്ങുന്നുണ്ടു്. പടിഞ്ഞാറുനിന്നും വീശുന്ന കാററു് സദാസമയവും മുറിയെ തലോടിക്കൊണ്ടിരിക്കും. രണ്ടാം നിലയിലെ പടിഞ്ഞാറെ അററത്തെ മുറിയാണതു്.

അതിന്നടുത്തമുറിയിലാണു് എസ്റ്റേററിന്റെ കണക്കുകളും മററും. തൊട്ടടുത്തുള്ള മുറി ശങ്കരൻ മുതലാളിയുടെ കിടക്കമുറിയാണു്. പ്രേമയുടെ ഉറക്കറ താഴെയുള്ള പടിഞ്ഞാറെ അററത്തെ മുറിയാണു്.

"മാസികയും പത്രവും ഇഷ്ടംപോലെയുണ്ട്. പുസ്തകം വല്ലതും വേണമെങ്കിൽ സൗകര്യംപോലെ അലമാരിയിൽ നിന്നെടുക്കാം. കണക്കും കാര്യങ്ങളും മററും നാളെ മുതൽ നമുക്ക മനസ്സിലാക്കാം." അവൾ ഒരു മാടപ്രാവിന്റെ നൈർമ്മല്യത്തോടെ പറഞ്ഞു.

'എന്തായാലും രാജുവിനെ ലഭിച്ചതു ഞങ്ങളുടെ ഭാഗ്യം" അവൾ ഒരു കള്ളച്ചിരിയോടെ പറഞ്ഞു.

"എന്റെ ഭാഗ്യം" ഞാനേററു സമ്മതിച്ചു.

"ഇതുവരെ ഞാൻ സന്യാസികളെപ്പോലെയായിരുന്നു."

"ഇനിയെന്താ?"

"ഇനി വല്ല വെടിയും പറഞ്ഞു സമയം കളയാമല്ലോ."

"പ്രേമമോ?"

"ഉം..."

ഞങ്ങൾ എന്തൊക്കെയോകൂടി സംസാരിച്ചു. കുട്ടികിട്ടിയ പൈങ്കിളിയെപ്പോലെയുള്ള ഉത്സാഹമാണവൾക്ക്. എനിക്കിപ്പോൾ ചിന്തിക്കാൻ സമയമില്ല....അവളെന്നെ പൊട്ടിച്ചിരിപ്പിക്കുകയാണ്.

## പതിനൊന്ന്

ദിവസങ്ങൾ പിന്നെയും കുറെ അകന്നുപോയി. എനിക്കു സുഭിക്ഷിതയുടെ ഒരു ലോകം തുറന്നുകിട്ടി. ജീവിതത്തിലെ എല്ലാ ഗതി വിശേഷതകളും ഞാൻ പഠിക്കുകയാണ്.

ഇന്നു ഞാൻ സ്വലേം എസ്റ്റേറ്റിലെ മാനേജരാണ്. ഒരു കർഷകത്തൊഴിലാളിയായി പുലയരോടൊത്തു തേവിക്കിടാത്തി പാകം ചെയ്തുതന്ന ആഹാരം ഭക്ഷിച്ച്, കണ്ണനോടും കുട്ടനോടും മൈലനോടുമൊത്തു പകലന്തിയോളം പണിയെടുത്തു രാത്രിയിൽ മധുരസ്വപ്നങ്ങളുംകണ്ട് കാവൽമാടത്തിൽ കഴിഞ്ഞിരുന്ന ഞാൻ ഇന്ന് അനാവൃതിയുടെ കലവറയിലാണ്. സ്നേഹിക്കുന്ന ഒരു മണിദീപത്തിന്റെ പരിവേഷത്തിനകത്താണു ഞാൻ.

ഓഫീസിലെ കണക്കുകൾ ശരിപ്പെടുത്തുന്നതിനു ക്ലാർക്കുമാരോടു പറയുവാനും, കൂലിക്കാർക്കു കൂലികൊടുക്കുവാനും എനിക്കാദ്യം വൈഷമ്യം തോന്നിയിരുന്നു. എങ്കിലും ഇന്നതെല്ലാം കർത്തവ്യബോധത്തോടുകൂടിയാണു നിർവ്വഹിക്കുന്നതു്.

കാലചക്രം ആർക്കുംവേണ്ടി കാത്തിരിക്കാതെ കറങ്ങി. ചില മാസങ്ങൾ കഴിഞ്ഞുപോയി.

തോട്ടത്തിൽനിന്നും ഞാൻ ഓഫീസിലേക്കു പോയപ്പോൾ പ്രേമ അവളുടെ മുറിയിലിരിക്കുന്നതുകണ്ടു.

"ഏയ്' സാറെ ഇതുവഴി ഒന്നു വന്നു പോ''

അവൾ തമാശയായി വിളിച്ചറിയിച്ചു.

ഞാനുടനെ അവളുടെ മുറിയിലേക്കു കയറി, അവളിരുന്ന ബെഡ്ഡിന്റെ ഒരറ്റത്തുതന്നെയിരുന്നു. അവളൊരു സിനിമാ മാസിക വായിക്കുകയായിരുന്നു. എന്നെ കണ്ടപ്പോൾ അതു മടക്കിവച്ചു.

"എന്താണു ശ്രീമതി വിളിച്ചതു്'' ഞാൻ ചോദിച്ചു.

"ഒന്നു കാണാൻ'' ലവലേശം ശങ്കകൂടാതെ അവൾ പറഞ്ഞു.

"എന്താ കൊച്ചുകള്ളത്താണോ''

"അത്രമാത്രം . . . .''

"നിങ്ങൾക്കങ്ങിനെ രസിച്ചിരുന്നാൽമതി.''

"എന്റെ പൊന്നെ, തീരെ രസമില്ലാതെ ബുദ്ധിമുട്ടുന്നതെ. പ്രത്യേകിച്ചും ഞങ്ങൾക്കുവേണ്ടി''.

"ഉം...വല്ലോരുടെയും ചോറുണ്ണുമ്പോൾ അവർ പറയുന്നതുപോലെ കേൾക്കണ്ടേ?''

"പിന്നെ വേണ്ടേ? എല്ലാം കേൾക്കയല്ലേ?''

"അല്ലാതെ''

"ശരി. സമ്മതിച്ചു?

"ഉം''

"ഇതൊന്നു വായിക്ക'' സിനിമാമാസിക എടുത്തു് നീട്ടിക്കൊണ്ടു് അവൾ പറഞ്ഞു.

"ഇതിലെന്താ'' ഞാൻ സംശയം പ്രകടിപ്പിച്ചു.

"ധൃതിപിടിക്കാതെ സാറെ. ഞാൻ കാണിച്ചുതരാം.''

"വിശേഷമെന്താണെന്നാദ്യം പറയൂ, പിന്നീട് വായിക്കാം."

"എന്റെ ഭർത്താവാകുവാൻ നാണമില്ലാതെ നടക്കുന്ന ആളെ യറിയാമോ?"

"ആരു് അങ്ങിനെയൊരാൾ നടക്കുന്നുണ്ടോ?"

"പ്രൊഡ്യൂസർ വേണു പ്രകാശ് ... ഉം?"

"ഓ"

അവൾ മാസികയുടെ പേജുകൾ കുറെ മറിച്ചു് എന്റെ നേരെ നീട്ടി. ഞാൻ സശ്രദ്ധം വായിച്ചു. അതിൽ ഇങ്ങിനെ കുറിച്ചിരുന്നു.

പ്രൊഡ്യൂസർ ആസ്പത്രിയിൽ
(സ്പ. ലേ.) ആലപ്പുഴ

സുപ്രസിദ്ധ ഫിലിം ഡയറക്ടറായ വേണുപ്രകാശിനെ അദ്ദേഹം ഇപ്പോൾ നിർമ്മിച്ചുകൊണ്ടിരിക്കുന്ന "കാണാക്കിളി" എന്ന പടത്തിലെ നായികയായ 'കുമാരി ലിസ്സ' കുത്തി മുറിവേല്പിച്ചതിനാൽ അദ്ദേഹം അവശനിലയിൽ ആസ്പത്രിയിൽ പ്രവേശിച്ചിരിക്കുന്നു. തന്നെ ബലാൽസംഗം ചെയ്യുവാൻ പ്രൊഡ്യൂസർ തുനിഞ്ഞതാണു കഠാരിയെടുക്കുവാൻ പ്രേരിപ്പിച്ചതെന്നു് ലിസാ പോലീസിനു മൊഴികൊടുക്കുകയുണ്ടായി. മുറിവു ഗുരുതരമെന്നു പറഞ്ഞുകൂടാ."

"ലിസാ! എന്റെ ലിസയാണോ നീ......" ഞാൻ പിറുപിറുത്തു.

"എന്താ രാജു, ആരാണീ ലിസ." സംശയഭാവത്തോടെ അവൾ അന്വേഷിച്ചു. പരിസരത്തെ മറന്നു ഞാൻ പറഞ്ഞു പോയതാണു്. എങ്കിലും മുഖഭാവം പാടെ മാററിക്കൊണ്ടു ഞാൻ പറഞ്ഞു. "അതെ" ..... അവളെന്റെ സഹോദരിയാണു്. ഈ ലിസയാണോ എന്നറിയില്ല. അവളുടെ പേരും ലിസായെന്നാണു്. ഈ പേരു കേട്ടപ്പോൾ ഞാനവളെ സ്മരിച്ചു." ഒരു വലിയ നുണ ഞാൻ വളച്ചുകെട്ടിപറഞ്ഞു.

"അതോ—" അർദ്ധോക്തിയിൽ അവൾ ചോദിച്ചു.

"അമ്പടീ കൊച്ചുകള്ളീ—"

"ആട്ടെ. വേണുവിനെക്കുറിച്ചെന്തു പറയുന്നു?"

"തീരെ നല്ല അഭിപ്രായമാണ്."

"എന്തിക്കു—"

"പററിയതല്ലെന്നു പറഞ്ഞുകൂടാ"

"വേറൊരു കാര്യമറിഞ്ഞോ?"

"അതെങ്ങിനെ? പറയാതെങ്ങിനെ അറിയും."

"ഇനി വിടെ വരരുതെന്ന്

അപ്പനെഴുതീട്ടുണ്ട്."

"ആരാ?"

"വേണുപ്രകാശ് അവർകൾ തിരുമനസ്സുകൊണ്ട്."

ആസ്പത്രിയിൽനിന്നും ഡിസ്ചാർജ്ജുചെയ്തോ?

"രണ്ടാഴ്ചയായല്ലോ?"

'എന്നായിട്ട് സുഖമാണല്ലെ?'

"പരമസുഖം. കള്ളു നാറിയിട്ടുട്ടുണ്ടായിരിക്കും"

"കള്ളില്ലായിരുന്നെങ്കിലടുത്താൽ കൊള്ളാമെന്നുണ്ട്—ങ്ങ"

"പിന്നെ ഞാനൊന്നും പറയുന്നില്ല."

"എന്തിനു പറയുന്നില്ല, ചുണയുണ്ടെങ്കിൽ പറയൂ"

പിന്നെയും ഞങ്ങളെന്തൊക്കെയോകൂടി പറഞ്ഞു. മതി കല്യം തീരത്തക്കട്ടിലാണവൾ സംസാരിക്കുന്നതു്.

പെട്ടെന്നൊരു കാർ ഗേററു കടന്നു വന്നു. ഞാൻ തല തിരിച്ചു നോക്കി. വേണുവാണ്. അന്നു തെവിയടിച്ചു പട്ട് ഇപ്പോഴും തെറ്റിയിട്ടില്ലണ്ട്.

"പ്രേമേ ഞാനാഫീസിലേക്കു പോകട്ടെ" ഞാനവളോടനുവാദം ചോദിച്ചു.

"ഇല്ല. ഇപ്പോളൊരു രസം കാണിച്ചുതരാം."

"ഉം ?"

"വേണ്ട ഇങ്ങോട്ടുവരും, യാണ്ണമില്ലാതെ"

പരമാൎത്ഥത്തിൽ എന്റെ ഉള്ളിലൊരിടിപ്പുണ്ടായി. അയാളെന്റെ ചരിത്രം മുഴുവനിവിടെ പ്രഖ്യാപിക്കും. അതു സാരമില്ല. എന്റെ നേരെ മുഷ്ടിചുരുട്ടിയേക്കും. എന്റെ ശരീരത്തിൽ അണുമാത്രമെങ്കിലും ജീവൻ അവശേഷിക്കുന്നിടത്തോളംകാലം

അയാൾ ഡോർതുറന്നു് കാറിൽനിന്നും പുറത്തേക്കിറങ്ങി. 'അമ്മാവാ' എന്നു് അഭിനയഭാവത്തിൽ വിളിച്ചുകൊണ്ടു് വരാന്തയിൽ കയറി. അടുത്തുനിന്ന വേലക്കാരൻ പഞ്ചാക്ഷരനോടു ചോദിച്ചു അമ്മാവൻ മുകളിലെങ്ങാനുണ്ടോ: എന്നു്. "ഒണ്ടേ" താഴ്മയോടെ പഞ്ചാക്ഷരൻ പറഞ്ഞു. "പ്രേമയെന്ത്യേ?" അല്പം താഴ്ന്ന സ്വരത്തിൽ അയാൾ വീണ്ടും ചോദിച്ചു.

"കൊച്ചമ്മ അകത്താണേ" പഞ്ചാക്ഷരൻ വീണ്ടും മറുപടി കൊടുത്തു.

ഞങ്ങളിരുന്ന മുറിയിലേക്കു ഒരു മിന്നൽപോലെ അയാൾ കടന്നുവന്നു. അവളോ ഞാനോ എഴുന്നേറ്റില്ല. മററു യാതൊരുപചാരങ്ങളും പ്രകടിപ്പിച്ചില്ല. അയാൾ കോപത്താൽ ചുവന്ന കണ്ണുകളോടുകൂടി എന്നെത്തന്നെ നോക്കുന്നതു ഞാൻ കണ്ടു.

"പ്രേമേ" അധികാരസ്വരത്തിൽ അയാൾ വിളിച്ചു.
"ഉം? എന്തായിവിടെ?" നിസ്സാരമെന്നോണം അവളാരാഞ്ഞു.

"ഇവനേതാടി, നിന്റെയീ–" അയാളു മുഴുമിച്ചില്ല.

"പുതിയ മാനേജർ, രാജു എന്നാണു പേർ" അവൾ പരിചയപ്പെടുത്തിക്കൊടുത്തു.

"എടാ നീയെന്താ കുന്തം വിഴുങ്ങിയതുപോലെ നില്ക്കുന്ന. ഒന്നാണിറവുകൂടാ, അല്ലേ?"

"അങ്ങാരായിവിടത്തെ? ഞാൻ ഒരജ്ഞനെപ്പോലെ ചോദിച്ചു. പരമാർത്ഥത്തിൽ എന്റെ മുഖം അയാൾ ശ്രദ്ധിക്കിപ്പോഴാണ കണ്ടതു്. എന്നെ തിരിച്ചറിയുമെന്നൊരു ഭീഷണം തോന്നി. ചേറിൽ പൊതിഞ്ഞ ഗോപാലനല്ലോ. മാനേജർ രാജുവാണു്....... ഒന്നു പറഞ്ഞുകൊടുക്കെടീ"—അയാൾ അവളോടാജ്ഞാപിച്ചു.

"ദൈവത്തെ ഓർത്തു ശല്യപ്പെടുത്താതെ ഒന്നു മുറിക്കൊഴിഞ്ഞുതന്നാട്ടെ."

ഒരു ഇടി വെട്ടംപോലെയാണതയാൾക്കനുഭവപ്പെട്ടതു്.

"നിന്റെയീ ധിക്കാരം ഇനിയും നിർത്താറായില്ലെടീ—ഞാൻ വെച്ചിട്ടുണ്ടു്. സൂക്ഷിച്ചോ...." എന്നു പറഞ്ഞിട്ടു് എന്നെ ഒന്നും കൂടി നോക്കിയിട്ടു് അയാൾ മുറിവിട്ടിറങ്ങി.

"ഹോ ഒരു നാശംതന്നെ." അവൾ പറഞ്ഞു.

"ഞാൻ ഓഫീസിലേക്ക പോകട്ടെ. വൈകുന്നേരം വരാം." ഞാനോർമ്മിപ്പിച്ചു.

"എന്തായിത്ര തിടുക്കം?"

"നാളെ ഒന്നാംതിയതിയല്ലേ? കുറെ കണക്കു നോക്കാനുണ്ടു്. അവരു ശമ്പളത്തിനു വന്നു കൈ നീട്ടുകയില്ലേ?" ഞാൻ ന്യായമുന്നയിച്ചു.

"വൈകുന്നേരം കളിപ്പിക്കുമോ?"

"ഇല്ലെന്നുറപ്പു പറയുന്നു."

ഞാൻ നേരെ ഓഫീസിലെത്തി. ശ്രദ്ധ പൂർണ്ണമായും അടുത്ത മുറിയിൽ കേന്ദ്രീകരിച്ചുകൊണ്ട് ഞാൻ നിന്നു. വേണു, അമ്മാവനോടു സംസാരിക്കുകയാണ്.

"അമ്മാവാ ഇനിയുമെന്തിനു ഞങ്ങളുടെ വിവാഹം നീട്ടുന്നു. കഴിയുന്നതും വേഗം നടത്തണം." വേണുഅറിയിച്ചു.

"എടാ ആ കാര്യം ഞാനവൾടെ ഇഷ്ടത്തിനുവിട്ടുകൊടുത്തിരിക്കുവാ. അവൾക്കിഷ്ടമുള്ളവരെ കെട്ടട്ടെ. നന്നായാലും ചീത്തയായാലുമെല്ലാമവർക്ക്."

"ഇക്കാര്യത്തിൽ അമ്മാവൻ അവളുടെതാളത്തിനൊത്തു തുള്ളുകയാണോ?"

"ഉം?"

'അവളു വല്ല ഇരപ്പാളിയേയും വേണമെന്നുപറഞ്ഞാൽ'

"അവൾ പറഞ്ഞാൽ ഞാനും സമ്മതിക്കും."

"തീർച്ച"

"വേണു. എനിക്കു നീയവളെ കല്യാണം കഴിക്കുന്നതിനു വിരോധമില്ല. പക്ഷെ അവൾക്കതിഷ്ടമല്ലെങ്കിൽ?"

"എങ്കിലെന്താ അമ്മാവാ ഇടിത്തീ വീഴുമോ?"

"എടാ നീ കല്യാണം എന്നു പറഞ്ഞാൽ അതു ഒന്നുരണ്ടു ദിവസത്തേക്കോ, ഒന്നുരണ്ടു കൊല്ലത്തേക്കോ മാത്രമുള്ള കുത്തുകളിയല്ല. ശേഷിക്കുന്ന ജീവിതത്തിനുമുഴുവനുംവേണ്ടിയുള്ളതാണ്."

"അതിനു്"

"പരസ്പരം ഐക്യതയില്ലെങ്കിൽ അതു ഭംഗിയാവുകേല."

"അമ്മാവാ എനിക്കൊന്നേ പറയുവാനുള്ളു."

"ഉം?"

"ആ പെണ്ണിന്റെ താളത്തിനൊത്തു തുള്ളി നമ്മുടെ കീഴ്നടപ്പുണ്ടല്ലോ, അതിനെ ധിക്കരിക്കരുതു്."

"എന്താടാ"

"ആണ്. അമ്മാവന്റെ മകൾ അനന്തിരവന്റെ മുറപ്പെണ്ണാണെന്ന മനസ്സിലായില്ലേ?"

"അതൊക്കെ പണ്ടായിരുന്നെടാ. ആ കാലൊക്കെ കഴിഞ്ഞുപോയി. ഇപ്പം മൊറേംകെറേമൊന്നുമില്ല. . . ."

"ഉം" അയാളൊന്നിരുത്തി മൂളി.

"ആട്ടെ വേണു, നിന്റെ ആ കുഞ്ഞുകേശവങ്ങിനെയായി." മുതലാളി വിഷയം മാററുവാൻ ശ്രമിച്ചു.

"വടിപോലെയായി. പിന്നെല്ലാണ്ടെന്താ പറയേണ്ടത്. ആ പുന്നാരമോടെ കിഴവൻ തന്ത.."

"എന്താടാ"

"അയ്യോ താനെന്റെ അമ്മാവനായല്ലോ?"

"പക്ഷെ ഇതത്ര നല്ലതിനല്ല."

അയാൾ അടക്കുവാനാവാത്ത കോപത്തോടുകൂടി ശക്തിയായി ചവുട്ടി ഒററ നടയുമിറങ്ങി.

പ്രേമയുടെ മുറിയുടെ വാതിൽക്കൽ ചെന്നപ്പോൾ അയാൾ പരിഹാസ്യമായി പറഞ്ഞു. "കേട്ടോടി, സാവിത്രി നിനക്കെല്ലാമടുത്തിട്ടുണ്ട്. സൂക്ഷിച്ചോളൂ."

അയാൾ കയറിവിട്ടു പോകുന്നതു കണ്ടു. അപ്പോഴാണെന്റെ മനസ്സൊന്നു തണുത്തത്.

ലിസാ! പ്രൌഢസുന്ദരം കത്തിയ ലിസാ, എന്റെ ലിസാതന്നെയാണോ? എങ്കിലവൾ ചാരിത്രവതി. ഞാൻ പലതും ചിന്തിച്ചു.

അവിടെ കിടന്ന പല മാസികകളും ഞാൻ മറിച്ചുനോക്കി. പല സിനിമാപരസ്യങ്ങളിലും അവളുടെ പേരു കണ്ടു. "ഓണക്കിളി" എന്ന പരസ്യത്തിൽ അവളുടെ ഒരു

ഫോട്ടോ ഞാൻ കണ്ടെടുത്തു. എനിക്കെന്തെന്നില്ലാത്ത ഒരാശ്വാസം തോന്നി. അവളെവിടെയാണെന്നറിഞ്ഞാൽ ഞാനീസമയമങ്ങോട്ടു തിരിച്ചേനെ.

ഞാനെത്രനാൾ കഴിഞ്ഞു ചെന്നാലും അവൾ എനിക്കായിത്തന്നെ കാത്തിരിപ്പുണ്ടായിരിക്കും. അവൾ ദുഃഖിതയായിരിക്കുമോ ഞാൻ ജീവിച്ചിരിപ്പുണ്ടോ ഇല്ലയോ എന്നതിനാൽ? ഞാൻ പല വഴിയുമാലോചിച്ചു. വരട്ടെ. ഇനിയും കാലതാമസംവേണം.

എനിക്കൊരു ബുദ്ധിതോന്നി. ഞാനൊരു കടലാസെടുത്തു് ആ മാസികാപത്രാധിപർക്കൊരു ചോദ്യമെഴുതി.

“സർ,

പ്രസിദ്ധ സിനിമാനടിയായ മിസ്സ് ലിസാ എത്ര പടങ്ങളിലഭിനയിച്ചിട്ടുണ്ടു്? ഏതെല്ലാം. അവരുടെമേൽവിലാസമെന്തു്?”

ഇതൊരു കവറിലാക്കി സ്റ്റാമ്പൊട്ടിച്ചു് തപാൽപെട്ടിയിൽ ഇടുവാനായി പഞ്ചാക്ഷരന്റെ കയ്യിൽ കൊടുത്തയച്ചു.

പ്രേമയുടെ പാട്ടും ഫലിതം പറച്ചിലുംകൊണ്ടു് ദിവസങ്ങൾ കടന്നുപോകുന്നതു് ഞാനറിഞ്ഞില്ല. ലിസായേക്കാൾ ആത്മാർത്ഥതയോടെയാണവൾ എന്നോടു പെരുമാറിയതെന്നെനിക്കു തോന്നിപ്പോയി. മനുഷ്യസ്നേഹമാണു്. നിഷ്കളങ്കമായ സ്നേഹത്തിന്റെ കലവറയാണു സ്ത്രീ.

സ്ത്രീക്കു മഹത്തരമായ കഴിവുണ്ടു്. സ്ത്രീത്വത്തിനു സീമയില്ലാത്ത ഒരു മാനദണ്ഡമുണ്ടു്.

അവൾ പുരുഷരക്തമൂറ്റിക്കുടിക്കുന്ന നിശാചരകന്യകയാണെന്നു ചിലർ കൊട്ടിഘോഷിക്കുന്നു.

ജള്ളകളുടെ പിള്ളത്തൊട്ടിലാണവളെന്നു് അനേകർ.

അവൾ പൊട്ടിച്ചിരിച്ചുകൊണ്ടു് കഴുത്തരിയുന്ന കുടിലതയുടെ ആകെത്തുകയാണെന്നു ഒത്തിരി ആളുകളെഴുതിതള്ളുന്നു.

പക്ഷെ അവളന്തമില്ലാത്ത സ്നേഹമാണ്. പൌഡറും ലിപ്സ്റ്റിക്കുമില്ലെങ്കിലും അവളുടെ മിഴികൾക്കൊരഴകുണ്ടു്.

പോർക്കളത്തിലേക്കു പടവാളുമായി പാഞ്ഞുപോകുന്ന പടയാളിയുടെ പൌരുഷം നിന്റെ വെള്ളരിപല്ലുകൾ കാട്ടിയുള്ള പുഞ്ചിരിയിൽ കെട്ടടങ്ങും.

രാജാധിരാജന്മായി രത്നസിംഹാസനത്തിലിരുന്നു മദിച്ചുല്ലസിക്കുന്ന ചക്രവർത്തിമാരുടെ സ്വർണ്ണകിരീടങ്ങളെ തട്ടിത്തെറിപ്പിക്കുവാൻ നിന്റെ ഒരു നോട്ടത്തിനു കഴിയും.

ദീർഘമായ തപശ്ചര്യയിൽ മുഴുകിയിരിക്കുന്ന യോഗിവര്യന്മാർപോലും നിന്റെ കുഴഞ്ഞാട്ടത്തിൽ മനസ്ഥിരതവിട്ടവരാകും.

സ്ത്രീത്വമേ,

നിന്റെ കഴിവിന്റെ മുന്നിൽഞാനിതാ അടിയറപറയുന്നു.

## പന്ത്രണ്ട്

ഞാൻ ചിന്താമഗ്നനായി ഓഫീസിലിരുന്നപ്പോൾ പ്രേമയുടെ മുറിയിൽനിന്നും ഒരു പാട്ടുകേട്ടു. മധുരമായ ഒരു ഗാനം. ആരെയും എന്തിൽനിന്നും തട്ടിയുണർത്തുവാൻ കഴിവുള്ള ഒരു ഗാനം. ഞാനെഴുന്നേററു അവളുടെ മുറിയിലേക്കു നടന്നു. അടുത്തു ചെല്ലുന്തോറും അതിന്റെ മാധുര്യം കൂടിക്കൂടി വരുന്നതുപോലെ എനിക്കു തോന്നി.

എന്തൊരു ഭാഗ്യദോഷം! ഞാൻ മുറിയിൽ കയറിയപ്പോൾ അവൾ പാട്ടുനിർത്തി. ഇനിയവൾക്കു രസിക്കണം. ഫലിതം പൊട്ടിക്കണം.

"പാട്ടെന്താ നിർത്തിയതു്?" ഞാൻ അസുഖഭാവത്തിൽ ചോദിച്ചു.

"നിർത്തിയതല്ല. തീർന്നു"!" ഒരു കൊച്ചു കുഞ്ഞിനെപ്പോലെ അവൾ കൊഞ്ചുകയാണു്.

"നല്ല പാട്ടു" ഞാനഭിപ്രായം വെളിപ്പെടുത്തി.

"വണക്കം"

"ഇതെന്തൊരു നാശമോ? നേരുപറഞ്ഞുകൂടായോ?"

"അതൊക്കെയിരിക്കട്ടെ എറണാകുളത്തിനെന്നാ പോകുന്നേ?"

"നാളെ"

"എനിക്കൊരു വാനിററിബാഗ്ഗു മേടിച്ചോണ്ടുപോരാമോ?"

"ആകട്ടെ, ശ്രമിക്കാം"

"ഉള്ളതുപറ. വല്ലെങ്കിൽ ഞാനപ്പച്ചനോടു പറഞ്ഞു മേടിപ്പിച്ചോളാം"

"കൊണ്ടുവരാമേ?"

"ഉം.......?"

"ഉം"

അവൾ അകത്തേക്കു പോയി കാപ്പികൊണ്ടുവരുവാനാണെന്നെനിക്കറിയാം. ഞാൻ അല്പനേരത്തേക്കു നിശ്ശബ്ദനായിരുന്നു.

"സാധ്യമല്ല" പെട്ടെന്നൊരു ഗർജ്ജനം കേട്ടു. ശങ്കരൻ മുതലാളിയുടേതാണ്. ഞാൻ ശ്രദ്ധിച്ചു.

"അമ്മാവാ ഞാൻ മര്യാദ ചോദിക്കുകയാണ്" ഒന്നര ലക്ഷം ഉടൻ തരുകയാണു നല്ലതു്.

"ഇവിടെയെന്തും രൂപയില്ലെന്നല്ലേ പറഞ്ഞതു്"

"എന്നെക്കൊണ്ടൊന്നും ചെയ്യിക്കരുതു്"

"നീയെന്നാ ചെയ്യും?"

"ഇതു കണ്ടോ"

മുതലാളി ഭീതികൊണ്ടൊരു ശബ്ദം പുറപ്പെടുവിക്കുന്നതു കേട്ടു. ഞാൻ പുറത്തേക്കു നോക്കി, ദേവിന്റെ കാർ പുറത്തുണ്ടു്. ഒരു പാത്രമുടയുന്ന ശബ്ദം കേട്ടു. പ്രേമയുടെ കയ്യിലിരുന്ന കാപ്പി താഴെ പോയതാണ്. അവളെന്റെ അടുത്തേക്കോടിവന്നു.

"വേണു അച്ഛന്റെ നേരെ കഠാരിയെടുത്തു."—അവൾ ഭീതിയോടുകൂടി പറഞ്ഞു. ഞാനോടി, മുകളിലത്തെ നിലയിലേക്കു്.

"ഞാൻ കഷണിച്ചുകളയും"

"എടാ ദുഷ്ടാ നിൻെറ....

"കെളവാ ചാകണ്ടെങ്കിൽ പണം തരു...."

ഞാൻ മുതലാളിയുടെ മുറിയുടെ വാതിക്കൽ എത്തി. വേണു അദ്ദേഹത്തിൻെറ ഉരസിന്നെതിരെ കഠാരിയുയർത്തിപ്പിടിച്ചിരിക്കുകയാണു്. പാവം മുതലാളി നിന്നു വിറക്കുന്നുണ്ടു്.

"അവസാനത്തെ ചോദ്യമാണു്. പണമോ, ജീവനോ?" വേണു ഗർജ്ജിച്ചു. മുതലാളി നടുങ്ങിപ്പോയി.

പൊട്ടിക്കരഞ്ഞുകൊണ്ടു് പ്രേമ എന്നോടു ചേർന്നുനിന്നു.

"ദുഷ്ടേ നീയാദ്യം" എന്നലറിക്കൊണ്ടു് അയാൾ കഠാരി അവളുടെ നേരെയുയർത്തിയതും ഞാനയാളുടെ കയ്യിൽ 'വരട്ടെ' എന്നു പറഞ്ഞുകൊണ്ടു് കടന്നു പിടിച്ചതും ഒരു പോലെ കഴിഞ്ഞു. ഒരു മൽപ്പിടുത്തം നടന്നു. മേശകളും കസേരകളും മറിഞ്ഞുവീണു. വളരെയേറെ കടലാസുകൾ പറന്നുയർന്നു. കഠാരി എൻെറ കയ്യിൽ ഒരു മണിക്കൂർ നേരത്തെ അഗ്നിപരീക്ഷണത്തിനു ശേഷം കിട്ടി. ഞാനാ ദുഷ്ടൻെറ വിരിമാറിനു നേരെ അതുയർത്തി.

"വേണ്ട വേണ്ട...അവനെ കുത്തരുതു് രാജു." മുതലാളി എൻെറ കൈക്കു കടന്നുപിടിച്ചുകൊണ്ടപേക്ഷിച്ചു.

കിട്ടിയ ജീവനുംകൊണ്ടയാൾ താഴോട്ടോടി. "എല്ലാത്തിനും ഞാൻ തകക്കും" എന്നുച്ചത്തിൽ വിളിച്ചുകൊണ്ടു് കാറുവിട്ടു പോയി....

"എന്താണച്ഛാ?" ഭീതികൊണ്ടു വിളറിപ്പോയ അവൾ മുതലാളിയുടെ അടുത്തുചെന്നുനിന്നുകൊണ്ടു് ചോദിച്ചു.

അദ്ദേഹമൊന്നും ശബ്ദിച്ചില്ല.

"അദൃഷ്ടനെ വെറുതെ വിടേണ്ടായിരുന്നു" ഞാൻ അഭിപ്രായപ്പെട്ടു.

"അവനെന്റെ അനന്തിരവനല്ലേ? എനിക്കതു ചെയ്യിക്കാമോ?"

"അതു ദുർഗ്ഗതിക്കാരൻ. തന്റെ അമ്മാവനല്ലേ എന്നയാൾക്കൊന്നു ചിന്തിച്ചുകൂടെ?"

ഞാൻ ന്യായമുന്നയിച്ചു.

"ഇനിയാദൃഷ്ടനെന്തു നാശമാണോ വരുത്തിവയ്ക്കുന്നതു്?" പ്രേമ ആരോടെന്നില്ലാതെ പറഞ്ഞു.

"ഇനിയവനിങ്ങു വരികേല." മുതലാളി ധൈര്യമായി പറഞ്ഞു.

"ആട്ടെ. നിങ്ങൾ പോകൂ" അദ്ദേഹം ഉടനെ ഞങ്ങളോടറിയിച്ചു.

ഞങ്ങൾ മുറിവിട്ടിറങ്ങി, നേരെ എന്റെ മുറിയിലെത്തി.

"ഒരു പെണ്ണുകാരണം മുതലാളിപെട്ടന്ന പാട്" ഒരു കസേരയിലിരുന്നുകൊണ്ടു ഞാൻപറഞ്ഞു.

"ഓ, പാഷാണേ ഞാൻ പോയേക്കാം" അവൾ സവ്യസനം പുറത്തേക്കു നടന്നു. "പ്രേമേ ഞാൻ വെറുതെ പറഞ്ഞതാണ്. എന്നോടു ക്ഷമിക്കൂ. എനിക്കിപ്പോഴാണ് എന്റെ വാക്കുകളുടെ അർത്ഥവ്യാപ്തി മനസ്സിലായതു്."

"ഇനിയങ്ങിനെ പറയുകയില്ലെന്നു സത്യംചെയ്യൂ." അവൾ കൈനീട്ടിക്കൊണ്ടാവശ്യപ്പെട്ടു.

"നിശ്ചയമായും പറയുകയില്ല" കൈയ്യടിച്ചുകൊണ്ടു ഞാൻ പറഞ്ഞു.

അവൾ തിരിയെ വന്നു എന്റെയടുത്തൊരു കസേരയിലിരുന്നു. ഞാനൊരു സിഗററ്റെടുത്തു ചുണ്ടിൽവച്ചു തീപ്പെട്ടിയുരച്ചു. അവളതൂതിക്കെടുത്തിയതും തീപ്പെട്ടി തട്ടിയെടുത്തതും ഒരുമിച്ചുകഴിഞ്ഞു. ഞാൻ നിശ്ശബ്ദനായിത്തന്നെയിരുന്നു. അവൾ എന്റെ സിഗററിനു തീ പിടിപ്പിച്ചുതന്നു.

“ഞാനച്ഛനോടു പറഞ്ഞു” അവൾ കുറേക്കൂടി അടുത്തിരുന്നുകൊണ്ടു തുടങ്ങി.

“എന്താ” ഞാനന്വേഷിച്ചു.

“അച്ഛനും സമ്മതമാണ്”

“കാര്യമെന്താ”

“അടുത്ത മാസത്തിൽത്തന്നെയാകട്ടെന്നു പറഞ്ഞു”

“മനസ്സിലായില്ല ശ്രീമതി”

“മനസ്സിലായില്ലെങ്കിൽ വേണ്ട”

“എങ്കിലും....”

“നമ്മുടെ......”

“നമ്മുടെ?”

“കല്യാണം”

ഞാനൊന്നു ഞെട്ടിപ്പോയി. എന്റെ ഉള്ളിലൊരായിരം തിന്നാന്യകൾ പറന്നുവന്നപോലെ എനിക്കു തോന്നി. പക്ഷേ ഞാനൊരു ഭാവപ്രകടനമോ എതിരഭിപ്രായമോ രേഖപ്പെടുത്തിയില്ല.

ഭിത്തിയിലിരുന്ന നാഴികമണി പന്ത്രണ്ടുപ്രാവശ്യം ശബ്ദിച്ചു.

“വരൂ, ഊണു കഴിക്കാം.” അവൾ എന്നെ എന്തിൽനിന്നൊക്കെയോ തട്ടിയുണർത്തിക്കൊണ്ടു പറഞ്ഞു.

ഞങ്ങൾ ഊണുമുറിയിലേക്കു നടന്നു......ആ ദിവസം കടന്നുപോയി.

പലതുംപോലെ ഇന്നലത്തെ രാത്രി ഞാനുറങ്ങാത്ത ഒരു രാത്രിയായിരുന്നു. പേടിസ്വപ്നങ്ങൾ കണ്ടില്ലെങ്കിലും എൻ്റെ ഹൃദയത്തിൽ ഒട്ടനവധി ചോദ്യങ്ങൾ തലയുയർത്തി. ലീസായും, ശാന്തയും, പ്രേമയും—ഒരേ സ്വഭാവക്കാർ. മൂന്നു മാടപ്രാവുകൾ, സ്നേഹിക്കുന്ന മൂന്നു ഹൃദയങ്ങൾ.

ഞാനെന്താ ചെയ്യു? ആരുടേയും സ്നേഹം കാപട്യസമ്പൂർണ്ണമല്ല, ആത്മാർത്ഥതയുടെ അങ്ങേയറ്റമാണു്.

എനിക്കുവേണ്ടി അഗ്നിപരീക്ഷണങ്ങൾക്കുതന്നെയും വിധേയയായി കഴിയുന്ന ആ സ്നേഹസമ്പന്നയെ എൻ്റെ ഹൃദയത്തിന്നു മറക്കുവാൻ വയ്യ. മരണക്കിടക്കയിൽനിന്നും എന്നെ രക്ഷിച്ചു് എനിക്കു പരിചരണം നൽകിയ ശാന്തയെ ഞാനെങ്ങിനെ വിസ്മരിക്കും? കപടത ലേശവും തീണ്ടാത്ത ഒരു പരിശുദ്ധ ഹൃദയവുമായി എന്നെ സദാ മുട്ടി വിളിക്കുന്ന പ്രേമയുടെ സാന്നിദ്ധ്യം എന്നുമെനിക്കഭികാമ്യമാണു്.

എറണാകുളത്തേക്കു പോകുവാൻ ഡ്രൈവർ ഷെഡ്ഡിൽനിന്നും കാർ കൊണ്ടുവന്നിട്ടുണ്ടു്. എറണാകുളത്തുള്ള ഒരു മൊത്ത വ്യാപാരി ശങ്കരൻ മുതലാളിക്കു് 2 ലക്ഷം രൂപാ കൊടുക്കുവാനുണ്ടു്. അതു വാങ്ങുവാനാണു് പോകുന്നതു്.

പ്രേമയോടു യാത്രപറഞ്ഞു് ഞങ്ങൾ രണ്ടാളും കാറിൽ കയറി. കാർ നീങ്ങി. വളവുകളും തിരിഞ്ഞു കാർ പൊതു നിരത്തിൽ പ്രവേശിച്ചു. കച്ചവടത്തിൻ്റെ ലാഭനഷ്ടങ്ങളെക്കുറിച്ചും തനിക്കു പലരിൽനിന്നും പിരിഞ്ഞുകിട്ടുവാനുള്ള പണത്തെക്കുറിച്ചും അദ്ദേഹം എന്നോടു വളരെ നേരം സംസാരിച്ചു.

ഉദ്ദേശം രണ്ടുമണിയായപ്പോൾ ഞങ്ങൾ ഉദ്ദിഷ്ടസ്ഥാനത്തെത്തി. ഒരു വലിയ കച്ചവടപ്പീടികയാണതു്......മുത

ലാളി കടക്കാരനുമായി സംസാരിച്ചു കൊണ്ടിരുന്നു. ഞാൻ വാനിററി ബാഗു മേടിക്കാൻ കടതിരക്കിനടന്നു........ഒന്ന രണ്ടു കടയിലന്വേഷിച്ചു. അവസാനം സ്വർണ്ണനിറമുള്ള ഒരെണ്ണം വാങ്ങി.

ചില സാങ്കേതിക തടസ്സങ്ങളാൽ ഞങ്ങൾക്ക് ആ കടയിൽ 5 മണിവരെ താമസിക്കേണ്ടിവന്നു. അടുത്തൊരു ഹോട്ടലിൽ കയറി കാപ്പിയും കുടിച്ചു ഞങ്ങൾ മടക്കയാത്രയാരംഭിച്ചു.

“രൂപാ മുഴുവനും കിട്ടിയോ?” ഞാൻ ചോദിച്ചു.

“ഇല്ല ഇനിയും 5000 രൂപാ കൂടിയുണ്ട്.”

“ഞാനൊരു വാനിററിബാഗു വാങ്ങി” ബാഗെടുത്തു മുതലാളിയുടെ നേരെ നീട്ടിക്കൊണ്ടു പറഞ്ഞു. അദ്ദേഹം ആ സാധനം നിരീക്ഷിച്ചതിനുശേഷം തിരിയെ എന്നെ ഏല്പിച്ചുകൊണ്ടു പറഞ്ഞു: “മാസമൊന്നുവീതംമേടിക്കണം.”

“രണ്ടുവീതം മേടിച്ചാലെന്താ? അധികം പേർക്ക മേടിക്കണമല്ലോ?” ഞാനറിയിച്ചു.

അദ്ദേഹമതു തലയാട്ടി സമ്മതിച്ചു.

ഗീയർ മാററുവാൻ ഡ്രൈവർ ഏറെ പണിപ്പെടുന്നതു കണ്ടു. പക്ഷെ അതു മാറുന്നില്ല. പെട്ടെന്നയാൾ കാറു നിർത്തി പരിശോധന തുടങ്ങി.

മണി രാത്രി എട്ടായിട്ടും കാറിന്റെ കേടുപാടു നീങ്ങിയില്ല. ടാക്സി വിളിക്കാം. എന്നു മുതലാളി പലപ്രാവശ്യം പറഞ്ഞു. പക്ഷെ ‘ഉപ്പനിടാം’ എന്നുള്ള ഡ്രൈവറുടെ അഭിപ്രായം മൂലം ഞങ്ങൾ വീണ്ടും കാത്തുനിന്നു. പാവം ഡ്രൈവർ കഠിനമായി ശ്രമിക്കുന്നുണ്ട്.

മണി ഒമ്പതായി. ഇനിയും കാത്തുനിന്നിട്ടു് ഫലമില്ല എന്നോർത്തു് അദ്ദേഹം ടാക്സി കാർ പിടിച്ചുകൊണ്ടുവരുവാൻ ഡ്രൈവറോടു പറഞ്ഞു.

9–45 കഴിഞ്ഞപ്പോൾ കാറുമായി അയാൾ തിരിച്ചുവന്നു. നാളെ ഫിററരെ വിളിച്ചുകൊണ്ടുവന്നു് നന്നാക്കിയിട്ടു് കാറു കൊണ്ടുവന്നാൽ മതിയെന്നു് മുതലാളി ഡ്രൈവറോടു പറഞ്ഞു

“രാജു, ഇനി നമുക്കു് ഊണു കഴിച്ചിട്ടു പോയാൽ പോരെ?” അദ്ദേഹം ചോദിച്ചു.

“എങ്കിൽ പ്രേമയെ ശല്യപ്പെടുത്തേണ്ട” ഞാൻപറഞ്ഞു

“ശരി. കാർ നല്ല ഹോട്ടലിലേക്കു വിടൂ” അദ്ദേഹമാജ്ഞാപിച്ചു.

ഊണു കഴിഞ്ഞു കാറിൽ കയറിയപ്പോൾ 10—15 ആയിട്ടുണ്ടു്. ശങ്കരൻ മുതലാളി ബാക്ക്സീററിലിരുന്നുറങ്ങിപ്പോയി. വീട്ടുപടിക്കൽ കാറെത്തിക്കഴിഞ്ഞു ഞാനദ്ദേഹത്തെ തട്ടിയുണർത്തി. അദ്ദേഹത്തിന്റെ അനുമതിയോടുകൂടി കാറുകൂലിയുംകൊടുത്തു ഞാൻ അയാളെ അയച്ചു.

“പ്രേമേ” അദ്ദേഹം വിളിച്ചു. ഒരു ശബ്ദവും കേട്ടില്ല. വീണ്ടും ഞങ്ങൾ മാറി മാറി വിളിച്ചു. നിശ്ശബ്ദമായിരുന്നു. രണ്ടാം നിലയിലെ ക്ലോക്കിലെ മണി പതിനൊന്നുപ്രാവശ്യം ശബ്ദിച്ചു.

“ഉറക്കമായിരിക്കും നാളെ വിളിക്കാം.” ഞാൻ പറഞ്ഞു.
“അതുപോര. അവൾ ഞാൻ വരാതെ ഉറങ്ങുന്നതല്ല.”

അദ്ദേഹം വീണ്ടും വീണ്ടും വിളിച്ചു. കഷ്ടം ഞാൻ ആ ബാഗെടുക്കുവാൻ മറന്നുപോയി. കാറുകാരനു തിരിയെ തരുമോ?

പെട്ടെന്നൊരു കാർ മുററത്തു വന്നുനിന്നു. മുഴുവൻ പോലീസുകാരാണ്. ഞങ്ങളതിശയിച്ചുപോയി.

പ്രേമേ...പ്രേമേ...അദ്ദേഹം വീണ്ടും വീണ്ടും വിളിച്ചു.

"നിങ്ങളെന്തിനു വന്നു?" അദ്ദേഹം ഇൻസ്പെക്ടറോടു ചോദിച്ചു.

"പ്രേമയെ മാനേജർ രാജു കൊല്ലുന്നു. വേഗം വരണേ" എന്നു ഫോൺ കിട്ടി......അദ്ദേഹം പറഞ്ഞു.

"എന്ത്? ഇതു സത്യമോ?" ഞാനൊന്നു ഞെട്ടി.

ഇൻസ്പെക്ടർ ബൂട്ട്സിട്ട കാലിനൊരു ചവിട്ടാ കതകിൽ കൊടുത്തു. അതു തുറക്കപ്പെട്ടു. ഞാനാ മുറിയിലെ ആലക്തിക ദീപം പ്രകാശിപ്പിച്ചു.

ഞാൻ ഞെട്ടി പിറകോട്ടാഞ്ഞുപോയി. എൻെറ ധമനികളെല്ലാം തളരുന്നതുപോലെ തോന്നി. പ്രേമ രക്തത്തിലഭിഷേകം ചെയ്തു കിടക്കുന്നു. ശങ്കരൻ മുതലാളി പ്രജ്ഞയററു നിലംപതിച്ചു.

"നിങ്ങളല്ലേ രാജു?" ഇൻസ്പെക്ടർ ചോദിച്ചു.

"രാജു ഞാനാ. പക്ഷേ–"

"ഒരു പക്ഷെയുമില്ല. നിങ്ങളെ അറസ്റ്റ് ചെയ്തിരിക്കുന്നു"

"ഞാൻ മുതലാളിയുമൊരുമിച്ചാണു വരുന്നത്."

"എവിടുന്ന്?"

"ഞങ്ങളിന്നു രാവിലെ എറണാകുളത്തിനു പോയിരുന്നതാണേ"

"ഛീ! റാസ്കൽ വേലയിറക്കുന്നോ. ഇവനെ വിലങ്ങു വയ്ക്കൂ 1228" അദ്ദേഹമൊരു പോലീസുകാരനോടാജ്ഞാപിച്ചു.

എൻെറ കയ്യിൽ വിലങ്ങു വീണു. മുതലാളിയോടു നന്ദിതന്നെങ്കിൽ എന്നെൻെറ മനസ്സു മന്ത്രിച്ചു. പ്രേമ! ഹോ എനിക്കിനി കഥ ദീർഘിപ്പിക്കുവാൻ വയ്യ. ആയിരം വിചാരങ്ങൾ എൻെറ ഹൃദയത്തിൽ മിന്നൽവേഗത്തിൽ കടന്നുപോയി.

എന്നെയവർ കാറിൽ കയററി സ്റ്റേഷനിലേക്കു കൊണ്ടുപോയി. ഒരു ഇടുങ്ങിയ കാരാഗൃഹം എനിക്കായി കാത്തിരിപ്പുണ്ടായിരുന്നു.

ആ ഇരുമ്പഴികൾക്കിടയിലൂടെ മിഴികൾ വിദൂരതയിലേക്കെറിഞ്ഞുകൊണ്ടു ഞാൻ വേദനിക്കുന്ന ഹൃദയവുമായി വളരെ നേരം നിന്നു.

അതാ! നീലാകാശത്തിലൂടെ സ്വച്ഛന്ദം പറന്നുപോയ ഒരു വാനമ്പാടിയുടെ ചിറകിൽ വേടൻെറ അമ്പു തറച്ചു...... അതു നിലംപതിച്ചു.

പ്രേമേ, അനന്തതയിലലിഞ്ഞുചേർന്ന നിൻെറ ആത്മാവിൻെറ നിത്യശാന്തിക്കായി ചുടുള്ള ബാഷ്പകണങ്ങൾ ഞാൻ അർപ്പിക്കുന്നു.

## പതിമൂന്ന്

എട്ടുമണി കഴിഞ്ഞിരിക്കണം എന്റെ കാരാഗ്രഹകവാടം തുറക്കപ്പെട്ടു. ഇൻസ്പെക്ടർ ജയിലറയിലേക്ക കടന്നു വന്നു. പരമാർത്ഥത്തിൽ എന്റെ ഉള്ളിലൂടെ ഒരായിരം മിന്നൽപിണരുകൾ പാഞ്ഞു.

"മിസ്റ്റർ രാജു നിങ്ങൾക്ക പോകാം" അദ്ദേഹംപറഞ്ഞു.

"മുതലാളിക്ക ബോധം വീണോ?" ഞാനേറെ വിസ്മയത്തോടെ ചോദിച്ചു.

"അദ്ദേഹത്തേയും ആരോ കുത്തി അവശനിലയിലാക്കി...... പ്രൊഡ്യൂസർ വേണുവാണെന്നാണദ്ദേഹം പറയുന്നത്. എല്ലാമെനിക്ക മനസിലായി..... 7-30ന് അദ്ദേഹം മരിച്ചു.

ഞാനൊരു കൊച്ചു കുഞ്ഞിനെപ്പോലെ ഓർത്തോർത്തു കരഞ്ഞുകൊണ്ട് സ്റ്റേഷന്റെ പരിസരംവിട്ടുറോഡിലിറങ്ങി. ഇനിയുമെങ്ങോട്ടാണ് തിരിയേണ്ടതെന്നറിഞ്ഞുകൂടാ.

ഇനിയും സുലേഖ എസ്റ്റേറ്റിന്റെ പടി കയറുവാൻ എന്റെ മനസ്സ സമ്മതിച്ചില്ല.

ഇന്നലത്തെ യാത്രയുടെ ബാക്കി ഇരുന്നൂറു രൂപയോളം എന്റെ പോക്കറ്റിലുണ്ട്. ഇനിയും കുറെ നാളത്തേക്ക ആഹാരക്ഷാമമുണ്ടാകുകയില്ല എന്നെനിക്കുറപ്പുണ്ട്.

ഞാൻ നടന്നു. ജീവിതത്തിന്റെ പരുക്കൻ വശങ്ങളുമായി ഞാനിനിയും തോളുരുമ്മണം. ഇനിയും ഞാനെന്തുമാത്രം കരയണം!

വളരെ ദൂരം ബസ്സുയാത്ര ചെയ്തശേഷം ഞാന് ടൗണിൽ 11 മണിക്ക വന്നുചേർന്നു. അടുത്തൊരു ഹോട്ടലിൽനിന്നും കാപ്പിയും കുടിച്ച് ബീഡിപ്പുകയുടെ ബലത്തിലിരുന്നു. തീർത്തും അപരിചിതമായ ഒരു പ്രദേശം. കുറേയേറെ കച്ചവടപ്പീടികകളും സ്ഥാപനങ്ങളുമുണ്ട്. ഞാൻ നാലുപുറവുമൊന്നു വീക്ഷിച്ചു. 'അനിൽ സ്റ്റുഡിയോ' അതിനടുത്തൊരു ജവുളിക്കട. തൊട്ടടുത്തൊരു സപ്ലൈക്കട, അല്പം അകലെ ഒരു ബാർബർ ഷോപ്പ്. അതിനടുത്തുള്ള കെട്ടിടത്തിന് രണ്ടു നിലകളാണുള്ളത്. മുകളിലത്തെ നിലയിൽ ഒരു വലിയബോർഡു തൂക്കിയിട്ടുണ്ട്. "ജയകേരളാ തിയേറ്റേഴ്സ് ഓഫീസ്" എന്നാണതിൽ എഴുതിയിരിക്കുന്നത്.

എനിക്കല്പം കൗതുകം തോന്നി, ഞാൻ നേരെ ജയകേരളാ തിയേറ്റേഴ്സ് ഓഫീസിലേക്ക നടന്നു. രണ്ടാംനിലയിലേക്കുള്ള പടി കയറിയപ്പോൾ അപരിചിതനായ ഒരാൾ ചോദിച്ചു. "എവിടാ സാറിന്റെ വീട്"? എന്ന്.

തീരെ പരിചയമില്ലാത്ത ഒരാൾ ഇങ്ങനെ വലിയ പരിചയക്കാരനെപ്പോലെ സംസാരിക്കുന്നതു കണ്ടപ്പോൾ എനിക്കേറെ അത്ഭുതം തോന്നി.

"കുറേ തെക്കാണ്" ഞാൻ പറഞ്ഞു.

"പേരോ? അയാൾ വീണ്ടും ചോദിച്ചു."

"രാജു" ഞാൻ മറുപടികൊടുത്തു.

"സാറിനു തന്നെകിട്ടും" അയാൾ പറഞ്ഞു.

എനിക്കൊരെത്തും പിടിയുംകിട്ടാത്ത ഒരഭിപ്രായമായിരുന്നു അതു്. എന്തോ സംഗതിയുണ്ടെന്നെനിക്കു തോന്നി.

"അവിടെ എന്താ?" ഞാൻതാഴ്ന്ന സ്വരത്തിൽ അയാളോടു ചോദിച്ചു.

അയാളുടെ കയ്യിലിരുന്ന ഒരു മാസിക എടുത്തു പേജുകൾ മറിച്ചു എന്നെ ഒരു പരസ്യം കാണിച്ചു. അതിലിങ്ങനെ കുറിച്ചിരുന്നു.

ആവശ്യമുണ്ടു്

ഞങ്ങൾ ഉടനെ ആരംഭിക്കുന്ന "മനുഷ്യൻ സ്നേഹമാണു്" എന്ന നാടകത്തിന്റെ നായകനായി അഭിനയിക്കുവാൻ കഴിവും യോഗ്യതയും ഉള്ള ഒരു നടനെ ആവശ്യമുണ്ടു്. 150 രൂപാ ഡിപ്പോസിററു വയ്ക്കുവാൻ തയാറുള്ളവർ നേരിൽ കാണുക.

എനിക്കേതാണ്ടൊരാശ്വാസം തോന്നി. ഒരു സഫലത. ഇനിയും ജീവിക്കുവാനൊരു അനുമതി അലതല്ലുന്ന കവാടം തുറക്കപ്പെടുകയാണു്.

"വളരെ നന്ദി." ഞാനയാളോടു നന്ദി പറഞ്ഞുകൊണ്ടു നേരെ ഓഫീസിലേക്കു കയറിച്ചെന്നു. രണ്ടുപേർ അവിടെയിരുപ്പുണ്ടു്. മനുഷ്യത്വമുള്ളവരാണെന്നു് എനിക്കൊററനോട്ടത്തിൽ തോന്നി.

"നമസ്കാരം" ചെന്നപാടെ കൈ തൊഴുതുകൊണ്ടു ഞാൻ പറഞ്ഞു.

"നമസ്കാരം" അവരും പറഞ്ഞു.

"ഇരിക്കൂ" പേരെന്താണു്?"

അടുത്തൊരു കസേര ചൂണ്ടിക്കൊണ്ടൊരാൾ പറഞ്ഞു.

"രാജു എന്നാണ്". ഞാൻ പ്രത്യുത്തരം കൊടുത്തു.

"മി. എം. കെ. രാജു താങ്കളാണോ?" അത്ഭുതം നിറഞ്ഞ മുഖത്തോടുകൂടി ഒരാൾ ചോദിച്ചു.

"താങ്കൾക്ക സമ്മതമാണെങ്കിൽ ഡിപ്പോസിറ്റൊന്നും വേണമെന്നില്ല. കഴിവുററ ഒരു നടനെ കിട്ടുവാനാണ് ഞങ്ങളാ പരസ്യം ചെയ്തത്"" മറെറയാൾ പറഞ്ഞു.

"നിങ്ങളെ മനസിലായില്ലല്ലോ."

"ഞാനാണ മാനേജർ" അടുത്തയാളിനെ ചൂണ്ടിക്കൊണ്ടദ്ദേഹം തുടർന്നു. ഇദ്ദേഹമാണ് മി. പ്രേംരാജ്"?"

"പ്രേംരാജ്! ഞാൻ കേട്ടിട്ടുണ്ട്. താങ്കളിതിലഭിനയിക്കുന്നുണ്ടോ?"

"ഉപനായകനായി ഇദ്ദേഹമാണഭിനയിക്കുന്നത്" " മാനേജർ പറഞ്ഞു.

അദ്ദേഹം കോളിംഗ് ബെല്ലടിച്ചു. ഒരു പയ്യൻ മുറിയിലേക്ക താഴത്തിനും കയറിവന്നു. മൂന്നു കാപ്പി കൊണ്ടുവരുവാൻ അദ്ദേഹം ഓർഡർ കൊടുത്തു. ഏതാനും സമയത്തിനു ശേഷം കാപ്പികൊണ്ടുവന്നു.

"ശ്രീമതി ലിസയും കൂടെയുണ്ടോ?" മാനേജർ പുഞ്ചിരിച്ചുകൊണ്ടു ചോദിച്ചു.

"ഇതെങ്ങിനെ മാനേജരറിഞ്ഞു."

"മാണി പറഞ്ഞു." ലിസായെ അറിയുമോ?

"ഇല്ല കേട്ടിട്ടുണ്ട്".

ഞാൻ നടന്നതത്രയും പറഞ്ഞുകൊടുത്തു. എന്റെ വേദനയൂറുന്ന ഭൂതകാല ചരിത്രം.

ഞങ്ങൾ എന്തൊക്കെയോകൂടി പറഞ്ഞു. ദീർഘകാല പരിചിതരെപ്പോലെ ഞങ്ങളുടെ സംസാരം നീണ്ടുപോയി. അവസാനം ഞാൻ ചോദിച്ചു.

"റിഹേഴ്സൽ തുടങ്ങിയോ"

"ഇന്നാണാരംഭിക്കുന്നത്, മി. രാജുവിനു വേണ്ട സൗകര്യങ്ങളെല്ലാം ചെയ്തുതരാം."

മാനേജർ എന്നെയും കൂട്ടിക്കൊണ്ടു താഴെയുള്ള ഒരു മുറിയിലെത്തി. എന്തൊക്കെയോ വായിച്ചുകൊണ്ട് ഒരാൾ അവിടെയിരുപ്പുണ്ട്.

"കേട്ടോ പാലസ്സാക്കുഴി? ഇദ്ദേഹമാണു നായകന്റെ ഭാഗമഭിനയിക്കുന്നത്. രാജു എന്നാണു പേര്. മാനേജരെന്നെ പരിചയപ്പെടുത്തിക്കൊടുത്തു".

മി, എം. കെ. രാജുവല്ലേ. കേട്ടിട്ടുണ്ടു." അവിടെയിരുന്ന ആൾ പറഞ്ഞു.

"ഇദ്ദേഹമോ?" ഞാൻ അന്വേഷിച്ചു.

മി. പാലസ്സാക്കുഴി. കോമിക്കുനടനാണ്".

ഞങ്ങൾ പരസ്പരം പരിചയപ്പെട്ടു.

"രാജുവും ഈ മുറിയിൽതന്നെ കഴിയൂ" എന്ന് അവസാനമായി പറഞ്ഞിട്ട് മാനേജർ പോയി. ഞങ്ങൾ പല സംഗതികളെക്കുറിച്ചും പരസ്പരം സംസാരിച്ചു.

"ആകെ എത്ര നടീനടന്മാരുണ്ട്?" ഞാൻ തിരക്കി.

"ഞാനു്, രാജു, പ്രേംരാജ്,..... പിന്നെ സി. ആർ, അലക്സ്, വസുമതി, സുലോചന, ഇനിയും ആജ് ബേബിശ്യാം. പിന്നൊരാളുണ്ട്. അതായതു് നായിക അതൊരു സിനിമാനടിയാണു്. ആരെന്നു നിശ്ചയമില്ല. കൈവിരൽ മടക്കി എണ്ണിക്കൊണ്ടു മി. പാലസ്സാക്കുഴി പറഞ്ഞു."

"പാട്ടസെലക്ഷനൊക്കെ കഴിഞ്ഞോ? ഞാൻ വീണ്ടും സംശയമുന്നയിച്ചു."

"അതു നേരത്തേ കഴിഞ്ഞു"

"പോഷനും കിട്ടിയോ?"

"മിക്കവരുടേം കൊടുത്തു."

വളരെനേരം സംസാരിച്ചിരുന്നതിനുശേഷം ഞങ്ങൾ പുറത്തേക്കിറങ്ങി. ചില അത്യാവശ്യസാധനങ്ങൾ എനിക്ക വാങ്ങേണ്ടിയിരിക്കുന്നു, . . . . .

ഞാൻ വീണ്ടും ഒരു നടനായി; നാടകക്കാരൻ. വിശക്കുന്ന വയറും, അന്ത്യമില്ലാത്ത സ്വപ്നങ്ങളുമായികഴിയുന്ന ഒരു കലാകാരന്റെ കൈപ്പു മുററുന്ന അനുഭവങ്ങളുടെ കറപുരണ്ട ഭൂതകാലത്തിലേക്ക ഞാൻ വീണ്ടും എന്റെ ഹൃദയസ്പന്ദനത്തെ കടത്തിവിടുവാൻ സാഹസികമായി തുനിയുകയാണ്".

രാത്രി എട്ടു മണിയായപ്പോൾ ക്യാമ്പിൽ നിന്നുതന്നെ ഊണു കഴിച്ചതിനുശേഷം എല്ലാ നടന്മാരും നടികളും റിഹേഴ്സൽ ഹാളിൽ സന്നിഹിതരായി. ഞങ്ങൾ എല്ലാവരും തന്നെ പരസ്പരം അപരിചിതരായിരുന്നു. ഒന്നു പരിചയപ്പെടുവാനുള്ള തിടുക്കം എല്ലാവരിലും തെളിഞ്ഞു കണ്ടു.

പ്രേംരാജിനേയും, പാലസ്സ്യാക്കഴിയേയും ഞാൻ നേരത്തെ പരിചയപ്പെട്ടിരുന്നു.

സി. ആർ. ഒരു ചെറുപ്പക്കാരനാണ്". സൗന്ദര്യവും, സ്തുത്യർഹമായ കലാവൈഭവവും അദ്ദേഹത്തിനൊത്തിണങ്ങിയിട്ടുണ്ടെന്നുള്ള സംസാരമദ്ധ്യേ വെളിപ്പെടുത്തിക്കാണിച്ചു. ഗായികയുടെ യാഥാസ്ഥിതികനായ അച്ഛന്റെ ഭാഗമാണദ്ദേഹമഭിനയിക്കുന്നതു്".

അലക്സ് ഒരു സുന്ദരവിഗ്രഹിയല്ലെങ്കിലും അദ്ദേഹത്തിന്റെ നോട്ടത്തിലും, നടപ്പിലും, സംസാരത്തിലുമെല്ലാമൊരു പരുക്കൻ മട്ടാണു കണ്ടതു്. സദാസമയവും ആ മുഖം ഗൗരവം നിറഞ്ഞുനില്ക്കുന്നതാണു്.

വസുമതിയും സുലോചനയും സഹോദരിമാരാണു്. രൂപലാവണ്യവും പ്രഗത്ഭതയും തുല്യനിലയാണവർക്കു്. ഒരച്ചിൽ കടഞ്ഞെടുത്ത രണ്ടപ്സരസ്സുകൾ. കിളികൂജനം പോലെയാണു് വസുമതിയുടെ സംസാരം എങ്കിൽ, കോരിത്തരിപ്പിക്കുന്നതാണു് സുലോചനയുടെ നോട്ടം.

ഏററം ആനന്ദമൂറുന്ന ഒരന്തരീക്ഷമാണു നാടകക്യാമ്പു്. വയറു വിശന്നാലും ഹൃദയം കുളിർമ്മയോടിരിക്കും. ഒരു പക്ഷെ എൻെറ ബാലിശമായ അഭിപ്രായമായിരിക്കുമതു്.

അവർ പാടുകയും ആടുകയും ചെയ്യും. ലേശവും കൂസലില്ലാതെ അടുത്തു വന്നിരിക്കും. താടിയിലും ചീകിയൊതുക്കിയിരിക്കുന്ന മുടിയിലും തലോടും. കുസൃതിച്ചിരിയുമായി വന്നു് ഇക്കിളികൂട്ടും. കണ്ണു വെട്ടിച്ചുകൊണ്ടു് ഫലിതം പൊട്ടിക്കും. നാണം നടിച്ചുകൊണ്ടു് പ്രേമപൂർവ്വം കാലിൽ വിരലമർത്തി കസർത്തു നടത്തും. കരഞ്ഞുകൊണ്ടു കള്ളംപറയും....., എന്തൊരു ലോകം! രംഗത്തിലെ നാട്യവും ജീവിതത്തിലെ നടനമാണിവിടെ.....

കണ്ണെഴുതുമ്പോൾ കഥ പറയും, പാട്ടു പാടിക്കൊണ്ടു് പൗഡർ പൂശും, സ്നേഹമുണ്ടെങ്കിൽ മുടി ചീകിത്തരും.....

ഇപ്പോൾ എല്ലാവരും നാലു ചുററും ഓടിനടന്നു പരിചയപ്പെടുകയാണു്. അലക്സ് മാത്രം ആരെയും പരിചയപ്പെടുവാൻ തുനിഞ്ഞില്ല. തന്നെ സമീപിക്കുന്നവരോടു ഗൗരവം വിടാതെ മറുപടി കൊടുക്കും...... അങ്ങിനെ അതും കഴിഞ്ഞു.

8–30 കഴിഞ്ഞപ്പോൾ മാനേജരും കൂട്ടരും ഹാളിൽ പ്രവേശിച്ചു. സർവ്വത്ര നിശബ്ദത കളിയാടി. എല്ലാവരും ഓരോ സ്ഥലത്തു ഒതുങ്ങിയിരുന്നു.

“ഞാൻ ചില സംഗതികൾ നിങ്ങളോടു പറയാൻ ആഗ്രഹിക്കുകയാണ്.” മാനേജർ പറഞ്ഞു. എല്ലാവരും ശബ്ദമടക്കി അദ്ദേഹത്തെ ശ്രദ്ധിച്ചിരുന്നു.

“കഴിഞ്ഞ നാടകമൊരു പരാജയമായിരുന്നു; അതിനു പലകാരണങ്ങളുമുണ്ട്. ഇതു അങ്ങിനെയാവാൻ പാടില്ല. നിങ്ങൾ തഴക്കവും പഴക്കവുമുള്ളവരായതുകൊണ്ട് ഒന്നും പ്രത്യേകിച്ചെടുത്തുപറയേണ്ടതില്ല. ക്യാമ്പിലെ നിയമപാലനത്തെക്കുറിച്ചൊന്നും അധികമായി സൂചിപ്പിക്കേണമെന്നുദ്ദേശമില്ല.



“15 ദിവസത്തെ റിഹേഴ്സലാണുള്ളത്. വളരെയധികം ബുക്കിങ്ങ് കിട്ടുവാൻ സാദ്ധ്യതയുണ്ട്. ശനിയും ഞായറുമൊഴിച്ച് എല്ലാ ദിവസവും രണ്ടുപ്രാവശ്യം വീതം റിഹേഴ്സലുണ്ട്. പിന്നൊരു കാര്യം പറയുവാനുണ്ട്, അതായത് നമ്മുടെ നായികയായിട്ടൊരു സുപ്രസിദ്ധ താരത്തെയാണു കണ്ടുവെച്ചിരിക്കുന്നത്. ചില സാങ്കേതിക തടസ്സങ്ങളാൽ അവർ റിഹേഴ്സലിനു വരികയില്ല. ആ വിടവ് നിങ്ങൾ ആത്മാർത്ഥതയോടെ ശ്രമിച്ചു നികത്തണം”.

ആരാണ് സുപ്രസിദ്ധ നടിയെന്നറിയുവാൻ വസന്തയും സുലോചനയും വ്യഗ്രത കാട്ടി. മാനേജരൊന്നും പറഞ്ഞില്ല.

“ഇന്നു നാമിങ്ങനെ കണ്ടുപിരിയാം. നാളെ വ്യാഴാഴ്ചയല്ലേ. നല്ല ദിവസമാണ്. അന്നുതന്നെ തുടങ്ങാം. രാഹുവിന്റെ

യൊഴികെ എല്ലാവരുടെയും പോഷൻ കിട്ടിയിട്ടുണ്ടല്ലോ?" മാനേജർ പറഞ്ഞു നിർത്തി.

ട്യൂട്ടർ എനിക്കുള്ള ഭാഗം തന്നു. ഞാനും പാലസ്സ്യാക്കുഴിയുംകൂടി ഞങ്ങളുടെ മുറിയിലേക്കു പോയി.

ഒററ നോട്ടത്തിൽതന്നെ അതു മുഴുവൻ വായിക്കുവാനുള്ള വ്യഗ്രത എനിക്കുണ്ടു്. ഞാൻ വായിച്ചു തുടങ്ങി. എന്റെ ആദ്യരംഗം മൂന്നാമത്തേതാണു്.

## രംഗം 3

[നായകനായ സുകു ശോകഗാനം പാടിക്കൊണ്ടു് പ്രവേശിക്കുന്നു. അയാൾ ദൈത്യാചാരിതമൂലം തന്നിൽനിന്നും പിരിഞ്ഞുപോയ പ്രാണപ്രേയസിയെ അന്വേഷിച്ചു് ഊണും ഉറക്കവുമില്ലാതെ വെയിലും മഴയും അറിയാതെ ദുഃഖിതനായി കാടുകളും മേടുകളും തരണം ചെയ്തു് തിരയുന്നു.... ഏറെ നിമിഷങ്ങൾ കഴിയുന്നു......പാട്ടു് ഏററവും ഹൃദയസ്പൃക്കായതും ശബ്ദമേറിയതുമാകുന്നു........ എതിരെ പാട്ടും പാടി ശോകാകുലയായി നായികയായ ലളിത പ്രവേശിക്കുന്നു..,.... അവർ പരസ്പരം കണ്ടുമുട്ടുന്നു....., തിരിച്ചറിയുന്നു. ആശ്ലേഷിക്കുന്നു.] ഞാൻ വായന തുടരുവാൻതന്നെ തുനിഞ്ഞു. പക്ഷെ എന്റെ ഹൃദയത്തിൽ കൊള്ളിയാൻ മിന്നുന്നതുപോലെ തോന്നി. ഒരു നടുക്കം. അല്പനേരം കണ്ണടച്ചുനോർത്തിരുന്നു. വീണ്ടും ഞാൻ വായിക്കുവാൻ കണ്ണു തുറന്നപ്പോൾ ആ പരിസരമാകെ അന്ധകാരത്തിൽ മുഴുകിയിരിക്കുന്നതാണു കണ്ടതു്. അടുത്തുള്ള മുറികളിൽനിന്നും ചില ശബ്ദങ്ങളുയരുന്നതും, സ്വിച്ചമർത്തുന്നതും തെരുതെരെ കേട്ടു. ഞാനും സ്വിച്ചു് കണ്ടുപിടിച്ചു.... അമർത്തിനോക്കി. ഒരനുഗ്രഹവുമില്ല. ഞാൻ വെളിയിലേക്കു നോക്കി. തെരുവു വിള

ക്കുകൾപോലുമുണ്ടായിരിക്കണം. കറൻറിൻെറ തകരാറാണ്. അടുത്ത മുറിയിലാരോ പറയുന്നതുകേട്ടു.

ആ രാത്രി ആദ്യന്തം സ്വപ്നങ്ങൾ നിറഞ്ഞതായിരുന്നു. ജീവിക്കുവാൻ പ്രേരണ നൽകുന്ന പ്രതീക്ഷകളുടെ നിറവണിയിച്ചെടുത്ത മധുരസ്വപ്നങ്ങൾ!

ഇതിനകം നാലു പ്രാവശ്യം റിഹേഴ്സൽ നടന്നു. എല്ലാവരും കഴിവിൻെറ പേരിലൊരു ധാരണയിലെത്തി. ഏതായാലും നായികയില്ലാതെ റിഹേഴ്സൽ നടത്തേണ്ട നിർഭാഗ്യാവസ്ഥ വന്നുകൂടിയതിൽ ഞാൻ സഹതപിച്ചു. എങ്കിലും എൻെറ ജീവിതനായികയുമില്ലല്ലോ?......

ശനിയാഴ്ച രാത്രിയിൽ മാത്രമേ റിഹേഴ്സൽ ഉണ്ടായിരിക്കുകയുള്ളു എന്നു മാനേജർ പറഞ്ഞതനുസരിച്ച് ഞാൻ പുറത്തേക്കിറങ്ങി.

അടുത്തുള്ള ബീഡിക്കടയിൽ പുതിയ കുറെ മാസികകൾ സ്ഥാനം പിടിച്ചിരിക്കുന്നതു കണ്ടു. എൻെറ ഉള്ളിലൊരാനന്ദമുണ്ടായി. സിനിമാ മാസിക! ഞാനൊരെണ്ണം നാലണകൊടുത്തു വാങ്ങി. കണ്ണു ചിമ്മാതെ പേജുകൾ മറിച്ചുതുടങ്ങി.....

## പതിനാല്

"പത്രാധിപരോടു സംസാരിക്കുക" ഏതാനും പേജുകൾ മറിച്ചപ്പോൾ അവസാനഭാഗത്തായി താഴെ ചേർത്തിരുന്ന ചോദ്യവും ഉത്തരവും കണ്ടു.

ചോദ്യം:— സുപ്രസിദ്ധ സിനിമാനടിയായ മിസ്സ് ലിസാ എത്ര പടങ്ങളിലഭിനയിച്ചിട്ടുണ്ട്? ഏതെല്ലാം? മേൽവിലാസം?

ഉത്തരം:— മൂന്നു പടങ്ങളിൽ. ജയാപിക്ചേഴ്സിന്റെ പൂജയിൽ, മോനിപ്രൊഡക്ഷന്റെ അടഞ്ഞ കോവിൽ, മോഡേൺ തിയേറ്റേഴ്സിന്റെ ഓണക്കിളി. പക്ഷേ ചില സാങ്കേതിക തടസ്സങ്ങളാൽ ഓണക്കിളി ഷൂട്ടിംഗ് തീർന്നെങ്കിലും പ്രദർശനം നടത്താതിരിക്കുകയാണ്.

വിലാസം: മിസ്സ് ലിസാ ഫിലിംസ്റ്റാർ, കൊച്ചിൻ—1.

എനിക്കവാച്യമായ ആഹ്ലാദം തോന്നി. എങ്ങിനെയും ലിസായെ കണ്ടുപിടിക്കണമെന്നെനിക്കു വാശിയായി. ഞാനുടനെ മാനേജരോട് എറണാകുളത്തിനു പോകുന്നു എന്നുള്ള വ്യാജേന അനുമതിയും വാങ്ങി ബസ്സ്റ്റാൻഡിലെത്തി. ഒരു സാധാരണക്കാരനെപ്പോലെ ചെന്നാൽ കാണുവാൻ

സാദ്ധ്യമല്ലെന്നുറച്ച് ഞാൻ അന്നിൽ സ്ററുഡിയോവിൽ നിന്നും ഒരു ക്യാമറായും വാങ്ങി മാനേജരുടെ ഫയലും വാങ്ങിയെടുത്തു. ഏററവും നല്ലതും ആകർഷണീയവുമായ വസ്ത്രങ്ങളും ധരിച്ചാണ് പോയതു്.

ഒരു നീണ്ട ബസ്സുയാത്രക്കു ശേഷം ഞാൻ ഉദ്ദിഷ്ടസ്ഥാനത്തെത്തി. പ്രതീക്ഷകളുടെ ഒരു നിറകുടം എന്റെ മുമ്പിൽ തെളിഞ്ഞുവന്നു. എന്റെ ആത്മാവിനോട് അജ്ഞാതമായ എന്തോ പററിച്ചേർന്നപോലത്തെ അനുഭവം.

എന്റെ ലിസാ! എനിക്കവളെക്കാണാം. പ്രേമപൂർവ്വം കെട്ടിപ്പുണരാം. ഹൃദയവേദനയോടെ പ്രേമസാമ്രാജ്യത്തിലെ പേടിസ്വപ്നങ്ങൾ കണ്ടു് കാലം കടത്തിവിട്ട അവൾക്കു് ജീവിതമിതാ സഫലതയാർന്നതാകുന്നു.

വാഹനങ്ങൾ തിക്കും തിരക്കും സൃഷ്ടിച്ചുകൊണ്ടു് നീങ്ങുന്ന ഒരു പട്ടണമാണിതു്. ഇതിന്റെ പ്രാന്തദേശത്താണു ലിസാ താമസിക്കുന്നതെന്നെനിക്കറിയാം. പക്ഷേ...! "ഏയ് റിക്ഷാ" ഞാൻ അകലെക്കൂടി കടന്നു പോയ ഒരു റിക്ഷാക്കാരനെ കൈകൊട്ടിവിളിച്ചു.

അയാൾ ഒരു മങ്ങിയ പുഞ്ചിരി തൂകിക്കൊണ്ടു് റിക്ഷായുമായിവന്നു.

"കയറൂ സാറെ" അയാളഭ്യർത്ഥിച്ചു.

"നില്ക്കണം. ഒന്നു ചോദിക്കട്ടെ" ഞാൻ പറഞ്ഞു.

"ഉം?"

"സിനിമാനടി മിസ്സ് ലിസായുടെ വീടറിയുമോ?"

"അതാണോ?സാറു കേറിക്കോ.ഇവ്ടടുത്താ."

ഞാൻ കയറിയിരുന്നു. ഇരുപ്പു സുഖമാണെങ്കിലും എന്റെ മനസ്സിനൊരു വല്ലായ്മ. ജീവിക്കുവാൻ വേണ്ടി

അയാൾ മനുഷ്യനെ ചുമക്കുന്നു! മദ്ധ്യവയസ്കനാണെ ങ്കിലും പ്രതീക്ഷയോടെ കാണ്ടു് അയാളും ദിവസങ്ങൾ എണ്ണിനീ ക്കുകയാണു്. പ്രതീക്ഷകൾ എന്നൊന്നില്ലായിരുന്നെങ്കിൽ എത്ര ജീവിതങ്ങൾ പണ്ടേ തകരുമായിരുന്നു. മനുഷ്യനെ ജീവിപ്പിക്കുന്ന പ്രതീക്ഷകളേ! കരിപുരണ്ട പാഴിനാമമാ യാലും നീയവനെ കൈവെടിയരുതേ!

കാറുകളും ബസ്സുകളും മുട്ടിയുരുമ്മി പായുന്ന നഗരവീഥി യിലൂടെ റിക്ഷയും നീങ്ങി. റോഡരുകിൽ ഓരോ കെട്ടിടങ്ങൾ കാണുമ്പോഴും എന്റെ ഉള്ളിൽ ആനന്ദത്തിന്റെ വേലിയേ റ്റമാണുണ്ടാകുന്നതു്. പെട്ടന്നയാൾ ഏററവും മനോഹര മായ ഒരു കെട്ടിടത്തിന്റെ ഗേററിനരികെ റിക്ഷാ നിറുത്തി. 'ഇതുതന്നെ' അയാൾ പറഞ്ഞു.

അയാൾ ആവശ്യപ്പെട്ട കൂലി കൊടുത്തയച്ചിട്ടു് ഞാനാ പരിസരമാകെ പരിശോധിച്ചു. സ്വലോ എസ്റ്റേററിലെ ബംഗ്ലാവിനേക്കാൾ വലിയതല്ലെങ്കിലും പരിസരം ഏററം കമനീയമാണു്. മഞ്ഞയും, ചെമപ്പും, നീലയും നിറമുള്ള പുഷ്പങ്ങൾ വഹിക്കുന്ന മലർക്കാവിലൂടെ മുട്ടിയുരുമ്മി കുഞ്ഞിക്കാററു് മഞ്ജുളസൌരഭ്യം വിതറിക്കൊണ്ടു് കടന്നു പോയപ്പോൾ ഞാനൊന്നു കോരിത്തരിച്ചു. പുറമെനിന്നു തന്നെ ആ പരിസരമാകെ ശ്രദ്ധാപൂർവ്വമൊന്നു വീക്ഷിക്കുവാൻ ഞാനുറച്ചു.

മുകളിലത്തെ നിലയിറങ്ങി ഒരാൾ നടന്നുവരുന്നതു ഞാൻ കണ്ടു. പാൻറും, കോട്ടും, ടൈയും, കൂളിംഗ് ഗ്ലാസും ധരിച്ച അയാൾ പട്ടണപരിഷ്കാരത്തിന്റെ നഗ്നരൂപമാണു് ഒരു കൈ പാൻറിന്റെ പോക്കററിൽ നിക്ഷേപിച്ചു് അടുത്ത കയ്യിൽ എരിയുന്ന സിഗരററുമായി വരുന്ന ആ മാന്യനെ ഞാൻ താല്പര്യപൂർവ്വം ശ്രദ്ധിച്ചു. അയാൾ അടുത്തു കിടന്ന കാറിൽ കയറിപ്പോയി.

"അദ്ദേഹമാരാണു്......?" ഞാൻ ഗേറ്റു് കീപ്പറോടു ചോദിച്ചു.

"അദ്ദേഹമാണു് പ്രൊഡ്യൂസർ അനിൽരാജ്. പുതിയ പടത്തിനു കരാർചെയ്യാൻ വന്നതാണു്" പുഞ്ചിരിച്ചുകൊണ്ടു ഗേറ്റു് കീപ്പർ പറഞ്ഞു.

"അകത്തേക്കു പ്രവേശനമുണ്ടോ?" ഞാൻ തുടർന്നു ചോദിച്ചു:

"സാർ ആരാണു്?" സംശയഭാവത്തിൽ അയാൾ ചോദിച്ചു. എന്റെ കയ്യിലിരുന്ന ക്യാമറായും കലൊസുകളും കണ്ടപ്പോൾ അയാൾക്കൊരാം ആദരവുതോന്നി.

"ഞാനൊരു പത്രപ്രതിനിധിയാണു്" അല്പം ഗൗരവം നടിച്ചുകൊണ്ടു് ഞാനൊരു മുഴുത്ത നുണപറഞ്ഞു.

"എങ്കിൽ വരൂ" എന്നു പറഞ്ഞുകൊണ്ടു് അയാൾ നടന്നു. ഞാൻ പുറകേ എത്തി. കോവണിയും കയറി സന്ദർശകമുറിയിൽ എത്തി. ഞാനവിടെയൊരു കസേരയിലിരുന്നു. ലിസാ കടന്നുവന്നാൽ ഞാനവളെ എങ്ങനെ സ്വീകരിക്കും എന്നെനിക്കു നിശ്ചയമില്ല....

"സാറിവിടെ ഇരിക്കൂ. ഇപ്പം ആളുവരും" അയാൾ പറഞ്ഞു.

"ലിസയിവിടെയില്ലേ?"

"അറിഞ്ഞുകൂടാ. പട്ടണത്തിൽ പോയിട്ടു് ഞാനല്പം മുൻപു വന്നതേയുള്ളു. ഞാനപ്പുറത്തു പറയാം"

അയാൾ മുറിവിട്ടിറങ്ങി. മൂന്നു നാലു കസേരകളും ഒരു മേശയും അവിടെയുണ്ടു്. മേശമേൽ പുഷ്പങ്ങൾ വഹിക്കുന്ന ഒരു മലർചഷകം. ധാരാളം മാസികകളും പത്രങ്ങളും ഉണ്ടു്. ഞാനൊരു ദിനപത്രം കയ്യിലെടുത്തു. രണ്ടാമത്തെ പേജിൽ ഇങ്ങിനെയൊരു വാർത്ത കണ്ടു:

"2000 രൂപാ സമ്മാനം

സ്ലോ എസ്റ്റേറ്റുടമസ്ഥനായ ശങ്കരൻ മുതലാളിയേയും അദ്ദേഹത്തിന്റെ മകൾപ്രേമയേയും കുത്തികൊലപ്പെടുത്തിയ പ്രൊഡ്യൂസർ വേണുപ്രകാശിനെ പിടിച്ചു പോലീസിലേല്പിക്കുന്നവർക്ക് 2000 രൂപാ സമ്മാനം നൽകുന്നതാണ്."

എന്റെ വേദനിക്കുന്ന ഓർമ്മകളെ തട്ടിയുണർത്തിയ ആ വാർത്തയെക്കുറിച്ചു വളരെ നേരം ചിന്തിച്ചുകൊണ്ടു ഞാനിരുന്നു.

എങ്കിലും എന്റെ ലിസയെ കാണുവാനുള്ള തിടുക്കം! അതെനിക്കു വിസ്മരിക്കുവാൻ വയ്യ. ഞാൻ പലപ്രാവശ്യം ജിജ്ഞാസയോടെ തല പുറത്തേക്കു നീട്ടിനോക്കി...

"നമസ്കാരം സാർ"

ഒരു സ്ത്രീ മുറിയിലേക്കു കടന്നു വന്നു. ഒരു മദ്ധ്യവയസ്ക. കൊഞ്ചിക്കുഴയുന്ന ഒരു കൊച്ചു സുന്ദരിയെ പ്രതീക്ഷിച്ചിരുന്ന എന്റെ മുൻപിൽ കടന്നുവന്നതോ! എന്റെ തലയിൽ നിലാവെളിച്ചം കയറിയതുപോലെ തോന്നി.

"നമസ്കാരം സാർ" വീണ്ടും പുഞ്ചിരിച്ചുകൊണ്ട് അവർ ഒരു തൊഴുകയ്യോടെ പറഞ്ഞു: "നമസ്കാരം, നമസ്കാരം" ഞാനും ഒരു സുഖനിദ്രയിൽനിന്നും ഉണർന്നവനെപ്പോലെ പറഞ്ഞു.

"അല്പം താമസിച്ചുപോയി. ക്ഷമിക്കണം" അവർ ഒരു ഹൃദയമുള്ള മാതാവിന്റെ വാത്സല്യത്തോടെ പറഞ്ഞു.

"സാരമില്ല. മിസ്സ് ലിസാ–"

"ഞാനല്ല"

"പിന്നെ"

"എന്റെ വളർത്തുമകളാണ്"

ഞാൻ നിശ്ശബ്ദനായിരുന്നു.

"നിങ്ങൾ? മനസ്സിലായില്ല."

"ഞാൻ ഒരു പത്രപ്രതിനിധിയാണ്"

"നിർഭാഗ്യമെന്നു പറയട്ടെ. അവൾ കൊച്ചിയിലെ ഒരു സ്ഥലത്തു മഹിളാസമാജം ഉൽഘാടനത്തിനു പോയിരിക്കയാണ്". ഒരു രണ്ടാഴ്ചയായി ദിവസവും ആളുവന്നു മടങ്ങുന്നു. 'എന്തായാലുംപോ!' എന്നു ഞാനും പറഞ്ഞു.

"താമസിച്ചാൽ കാണാമോ?"

"ഹയ്യോ! എപ്പോൾ വരുമെന്നെനിക്കറിഞ്ഞുകൂടാ"

ഞാൻ അല്പ നേരത്തേക്കു നിശ്ശബ്ദനായിരുന്നു.

"പേരു"?" തുടർന്നു ഞാൻ ചോദിച്ചു.

"എന്റെ പേരു് ദേവകി" പുഞ്ചിരിച്ചുകൊണ്ടവർ പറഞ്ഞു.

"അതെന്താ വൃദ്ധമകളെന്നു പറഞ്ഞതു്?" ഞാനന്വേഷിച്ചു.

"പത്രത്തിലൊക്കെയെഴുതിയേക്കല്ലേ?"

"ഇല്ല"

"പുഷ്പകുമാരിയെക്കുറിച്ചു കേട്ടിട്ടുണ്ടോ?"

"ഉവ്വു്: കാറപകടംമൂലം മരിച്ച പുഷ്പകുമാരിയല്ലേ?"

"അതെ. അവളുതന്നെയെന്റെ സ്വന്തം മകൾ. ഇന്നു ആ കാര്യമോർക്കുമ്പോൾ ഞാൻ കരഞ്ഞുപോകും. അന്നൊരു ദിവസം സ്റ്റുഡിയോയിലേക്കു പോകയായിരുന്നു. ഇന്നു പോകണ്ടെന്നു ഞാൻ വിലക്കിയതാണു്. പക്ഷെ വരാനിരിക്കുന്നതു വഴിയിൽതങ്ങുമോ! മോഹനൻ കുഞ്ഞിനെപ്പോലെ തന്നെയിരിക്കും"

"ആരാണീ മോഹനൻ?"—ഇടയ്ക്കു ഞാൻ ചോദിച്ചു.

"പുഷ്പയുടെ ഭർത്താവു്" അവർ പറഞ്ഞു.

"ലിസാ എങ്ങിനെ—" ഞാനതു മുഴുമിപ്പിച്ചില്ല. അതിനു മുൻപേ അവർ തുടങ്ങിക്കഴിഞ്ഞു.

"പറയട്ടെ. ഞാനുമൊരു നാടകക്കാരിയായിരുന്നു. ചെറുപ്പത്തിൽ ഒരു കുടുംബത്തിലിടപെട്ടു്, എന്റെ ഭർത്താവു് പുത്രിക്കു 4 വയസ്സുള്ളപ്പോൾ മരിച്ചതാണു്. അദ്ദേഹം സമ്പാദിച്ച സ്വത്താണിതെല്ലാം. പുത്രിയും പോയപ്പോൾ ഞാനേകയായി. തീരാദുഃഖത്തിലായി. ഒരു ദിവസം ഞാൻ കുറച്ചകലെയുള്ള ഒരു ഹോസ്പിറ്റലിൽ പോയി. എന്റെ സ്നേഹിതയാണവിടത്തെ പ്രധാനഡോക്ടർ. ഒരു ട്രയിനപകടംമൂലം ലിസയെ അവിടെ പ്രവേശിപ്പിച്ചിരുന്നു. ഞാൻ ലിസയെ ലേഡിഡോക്ടറുടെ നിർദ്ദേശപ്രകാരം സന്ദർശിച്ചു. അവൾ ഏകാകിയാണെന്നും വീട്ടിൽ അറിയാതെ രാജു എന്നൊരാളുമായി ഇറങ്ങിത്തിരിച്ചതാണെന്നും, ഇനി എങ്ങിനെ ജീവിക്കുമെന്നു തനിക്കുറപ്പില്ലെന്നും പറഞ്ഞു. യാദൃശ്ചികമായി അങ്ങിനെ അവളെ ഞാനെന്റെ പുത്രിയെപ്പോലെ സ്നേഹിച്ചു. അവളിവിടെ താമസിക്കുവാൻ തുടങ്ങിയതിനു ശേഷമാണു് അവളുടെ കലാവാസനയെക്കുറിച്ചു ഞാനറിഞ്ഞതു്. ആയിടക്കു് പ്രൊഡ്യൂസർ അഖിൽരാജിനെ ഞാനവൾക്കു പരിചയപ്പെടുത്തിക്കൊടുത്തു. അങ്ങിനെ അവളൊരു സിനിമാനടിയായി. ഏററവും നിഷ്കളങ്കതയും സ്നേഹവുമുള്ളൊരു പെൺകുട്ടിയാണവൾ. പെറ്റമ്മയേക്കാൾ സ്നേഹത്തോടും ആദരവോടുംകൂടിയാണവൾ എന്നോടു് പെരുമാറുന്നതു്. നല്ല തങ്കമായ സ്വഭാവം." അവർ പറഞ്ഞുനിർത്തി.

"പിന്നീടു് ഈ രാജുവിനെക്കുറിച്ചന്വേഷിച്ചില്ലേ?" ഞാനൊരു സംശയം പ്രകടിപ്പിച്ചു.

"ഉവ്വ്. ധാരാളം പത്രങ്ങളിൽ പരസ്യംചെയ്തു. പോകുന്നവഴിക്കെല്ലാം അന്വേഷിക്കുന്നുണ്ടു്. എന്നെങ്കിലും കാണുമെന്നാണവൾക്കുള്ള ഉറപ്പു്."

ഞാൻ ചിന്തയിലാണ്ടു കുറേനേരമിരുന്നുപോയി.
"ഇപ്പോഴും രാജു, രാജു എന്നാണ് അവൾ ജപിക്കുന്നതു്"

"ആങ്ഹാ"

"അതിന്റെ കഥ കേൾക്കണോ? പ്രൊഡ്യൂസർ അനിൽ രാജ് തന്നെ ഒരു വിവാഹിതൻ. അയാൾ അവളെ വളരെ നിർബ്ബന്ധിച്ചു. അവൾ അശേഷം വഴങ്ങുന്നില്ല"

"നിർബ്ബന്ധിച്ചില്ലേ?"

"ഞാനോ? അവൾക്കിഷ്ടമില്ലാത്തതിന് ഞാനെന്തിനു നിർബ്ബന്ധിക്കുന്നു. ഞാനുമൊരു സ്ത്രീയല്ലേ?" നിമിഷങ്ങൾ കടന്നുപോയി.

"എനിക്കിപ്പുറത്തേക്കൊന്നു പോകണം. ഏതായാലും ഇന്നിങ്ങനെയായി. കുഞ്ഞു നാളെ വരൂ. വരാതിരിക്കല്ലേ."

"അങ്ങിനെയാകട്ടെ. ഞാൻ സമ്മതിച്ചു. എത്ര ഹൃദയമുള്ള സ്ത്രീ! എന്തു സ്നേഹം"

ഞങ്ങൾ പുറത്തേക്കിറങ്ങി. കാപ്പികുടിക്കുവാൻ അവർ നിർബ്ബന്ധിച്ചെങ്കിലും സ്നേഹപൂർവ്വം പിൻവാങ്ങിക്കൊണ്ട് ഞാൻ ഗേററു കടന്നു. ബസ്സ് സ്റ്റാൻഡിലേക്കാണ് ഉടനെ നടന്നതു്......

ആനന്ദതുന്ദിലമായ ഹൃദയത്തോടുകൂടിയാണ് ഞാൻ ക്യാമ്പിൽ തിരിച്ചെത്തിയതു്.

ചില സാങ്കേതിക തടസ്സങ്ങളാൽ ഇന്നു രാത്രിയിലെ റിഹേഴ്സൽ നാളെ പകലേക്കു മാററി വച്ചിരിക്കുന്നതായി പാലക്കാക്കുഴി പറഞ്ഞു ഞാനറിഞ്ഞു.

ഉറങ്ങുവാൻ കിടന്നെങ്കിലും എനിക്കുറക്കം വന്നില്ല. ആനന്ദനിർഭരമായ ഒരു സ്വപ്നലോകം എന്റെ മുമ്പിൽ തെളി

ഞ്ഞുവന്നു. എൻെറ ജീവൻെറ ജീവനായ ലിസാ! നീയിതെല്ലാം, വെറും മായികസ്വപ്നങ്ങളല്ല, കറപുരണ്ട കെട്ടുകഥയുമല്ല കനവിൻെറ കയ്യാങ്കളിയുമല്ല എന്നു തെളിയിക്കുന്നു. എന്തിനിനി വൈകുന്നു......

എൻെറ തുടിക്കുന്ന അന്തരാത്മാവിലേയ്ക്കു സ്നേഹസായൂജ്യമാർന്ന പരിശുദ്ധ ഹൃദയവുമായി കള്ളച്ചിരിയോടെ പറന്നുവരുവാൻ, നീലമുകിലുകളെ കെട്ടിപ്പുണരുന്ന വെള്ളിനക്ഷത്രമേ, എന്തിനു വൈകുന്നു? കരഞ്ഞു കരഞ്ഞു കനത്തു നിൻെറ കണ്ണുകളിൽ കിക്കിളിയുതിരുന്ന കാവ്യനർത്തനമാടിക്കാണുവാൻ ഇനിയും ഞാൻ കാത്തിരിക്കണം, എൻെറ കഥയും കവിതയും എല്ലാം നീയാണ്. എൻെറ ആത്മതന്ത്രിയുടെ അലംഭാവമില്ലാത്ത ആമോദകലാകഞ്ചുകമേ, കവിളിൽ കലയും, മിഴികളിൽ കവിതയും, ചുണ്ടിൽ ചലനവും തിരുകിക്കൊണ്ട് പാടിപ്പറന്നുവരൂ ലിസാ......

മധുരസ്വപ്നങ്ങളുടെ മണിമഞ്ചത്തിൽ ആത്മാവും ഹൃദയവും ഒരുപോലർപ്പിച്ചുകൊണ്ട്, പുളകമണിഞ്ഞ്, പുഞ്ചിരിതൂകി, നിദ്രയുടെ നാട്യവുമായി, നീണ്ടിയ ആ രാത്രി കടന്നുപോയി.

ഞാനൾപ്പെടെ എല്ലാവരും റിഹേഴ്സൽ ക്യാമ്പിലെത്തി. പതിവില്ലാതെ മാനേജർ എന്തോ പറയുവാനുള്ള പുറപ്പാടിലാണു കാണപ്പെട്ടത്. ഒരു കലാസ്സ് ഉണ്ട് നിവർത്തിക്കൊണ്ടു പറഞ്ഞുതുടങ്ങി. "നമ്മുടെ റിഹേഴ്സൽ കംപ്ലീറ്റുചെയ്യുന്നതിനു മുമ്പുതന്നെ ഇതാ ബുക്കിംഗ് കിട്ടിയിരിക്കുന്നു. ഇനിയും മൂന്നു ദിവസംകൂടിയേ ഉള്ളൂ......

വച്ച് ബുധനാഴ്ച രാത്രിയിൽ. ഞാൻ വാക്കുകൊടുത്തു കഴിഞ്ഞു. ഇനി അല്പംകൂടി കാര്യഗൗരവത്തോടെ ശ്രദ്ധിക്കണം"

അദ്ദേഹം പറഞ്ഞുനിർത്തി. എല്ലാവർക്കും ഒരു അടിയറ ആനന്ദമുണ്ടായി. തങ്ങളുടെ ഭാഗങ്ങൾ പഠിക്കുവാനും, കഴിവിന്റെ പരമാവധി ഉപയോഗിച്ച് അതു ഭംഗിയാക്കുവാനും, എല്ലാവരും നിഷ്ക്കർഷകാണിച്ചു.

ഞായർ, തിങ്കൾ, ചൊവ്വാ...... കഴിഞ്ഞു നീണ്ട മൂന്നു ദിവസങ്ങൾ. ഇനിയും ഒരു രാത്രിമാത്രം. എന്റെ ജീവിതത്തിന്റെ ഭാവിയെ ആകമാനം കുറിക്കുന്ന ആ മണിക്കൂറുകൾ!

“നാളെ നാടകമാണ്” “നാളെ നാടകമാണ്” ആ വാക്കുകൾ വീണ്ടും വീണ്ടും എന്റെ കാതുകളിൽ വന്നു തറക്കുന്നതുപോലെ തോന്നി.

## പതിനഞ്ച്

ഏകദേശം ഏഴു മണികഴിഞ്ഞപ്പോൾ ഞങ്ങൾ തിയേറ്ററിൽ എത്തി. കോരിത്തരിപ്പിക്കുന്ന റിക്കാർഡുഗാനങ്ങൾ ഇടവിട്ടവിടെ ഉയരുന്നുണ്ട്. ധാരാളം ആളുകൾ ആ പരിസരത്തുതന്നെയുണ്ട്. എനിക്ക അവാച്യമായ ഒരാനന്ദമാണുണ്ടായത്. ഞാനൾപ്പെടെ ഞങ്ങളുടെ നാടകക്കമ്പനിക്കാർ ഇവിടെ കാട്ടിക്കൂട്ടുന്ന പ്രവൃത്തികൾ ഹൃദ്യമോ, അരസികത്വം നിറഞ്ഞതോ ആകട്ടെ. എങ്കിലും വന്നുകൂടിയല്ലോ എന്നോർത്തപ്പോൾ എനിക്കൊരു അഭിമാനം തോന്നി.

എൻെറ ഓരോ രംഗങ്ങളും ഏററം അനുമോദനാർഹമാക്കിത്തീർക്കുവാൻ വേണ്ട ആലോചന ഞാൻ ഇന്നലെ തുടങ്ങിയതാണ്. എൻെറ ഓരോ രംഗങ്ങളും വിജയിക്കണം, എല്ലാവരും എന്നെ അനുമോദിക്കണം എന്നുതന്നെ ഞാനാശിച്ചു.....

വീണ്ടും മുഷിവായ ഒരു മണിക്കൂർകൂടി കടന്നുപോയി. അത്താഴത്തിനുശേഷം ഞങ്ങൾ മേക്കപ്പുറൂമിൽക്കയറി. മേക്കപ്പു തുടങ്ങുന്നതിനുമുമ്പുതന്നെ മാനേജർ ഞങ്ങളോരോരുത്തരോടും ആശയസമ്പുഷ്ടമായ ഉപദേശങ്ങൾ നൽകി.

'നിങ്ങൾ ഒരനുഗൃഹീതകലാകാരനാണ്'' എന്നദ്ദേഹം എന്നെ സൂചിപ്പിച്ചു.....

റിക്കാർഡുഗാനങ്ങൾ തിരത്തള്ളലോടെ അങ്ങു ദിഗന്തത്തെയും ഭേദിക്കുമാറ് മാറെറാലികൊള്ളുകയാണ്.

നടികളുടേയും, നടന്മാരുടേയും മേക്കപ്പുറൂമുകൾ രണ്ടാണ്. പൊടുന്നനെ സ്ത്രീകളുടെ മേക്കപ്പുമുറിയിൽ ഒരു പിറുപിറുപ്പ് കേട്ടു. 'നായിക വന്നതാണ്'' പാലസ്സാക്കുഴി എന്റെ ചെവിയിൽ മന്ത്രിച്ചു. എന്റെ മനസ്സുതരിച്ചെങ്കിലും, ഹൃദയം തുടിച്ചെങ്കിലും ഞാൻ നിശ്ചേഷ്ടനായി നിന്നു. യാതൊരു ഭാവഭേദവും മുഖത്തു വ്യക്തമാകാതിരിക്കുവാൻ ഞാൻ കൂടുതൽ നിഷ്കർഷ കാണിച്ചു.

ആദ്യരംഗത്തിൽത്തന്നെ പ്രവേശിക്കേണ്ടിയിരുന്ന ഡി. ആറിന്റേയും, പാലസ്സാക്കുഴിയുടേയും മേക്കപ്പാണ് ആദ്യം നടത്തിയതു്.

അനന്തരം പ്രേംരാജിന്റേയും അലക്സിന്റേയും മുഖത്തു പൗഡറിട്ടു. ഈ സമയമെല്ലാം ഞാനേതോ സ്വപ്നത്തിൽ മുഴുകിയവനെപ്പോലെ നിന്നുപോയി.

എന്റെ മുഖത്തു പൗഡറിടുവാനുള്ള സമയമായി. മേക്കപ്പുകാരൻ അല്പം വെളിച്ചെണ്ണ കയ്യിൽ പുരട്ടി എന്റെ മുഖത്തടിച്ചു. അനന്തരം അയാൾ ഇളം ചുവപ്പു നിറമുള്ള പൗഡറും അടിച്ചു പതിപ്പിച്ചു. കുറെ മീശയും വച്ചുപിടിപ്പിച്ചു. അല്പം മുഷിഞ്ഞ ഒരു ഷർട്ടും മുണ്ടും എന്നെ ധരിപ്പിച്ചു. മുടിയെല്ലാം പാറിപ്പറത്തിയിട്ടു.....

ഞാൻ നാടകത്തിലെ നായകനായി.

ഇനിയും കേവലം മിനിറ്റുകൾ മാത്രം.

കാഴ്ചക്കാരുടെയിടയിൽനിന്നും ചൂളം അടികളും, കൈയ്യടികളും! ഇടന്ന് ഒരു കുരവയും കേട്ടു......

ഹാർമോണിയത്തിന്റെ മധുരമായ ശബ്ദം താഴ്ന്ന സ്വരത്തിൽ കേട്ടുതുടങ്ങി. വീണ്ടും അതിന്റെ മാധുര്യവും, ശബ്ദവും വർദ്ധിച്ചു. മൃദംഗത്തിന്റെമേൽ കൈപതിക്കുന്ന ശബ്ദവും എന്തോ ഇടിച്ചിരുത്തുന്നപോലെയും കേട്ടു.

അദ്ദേഹം പാടിത്തുടങ്ങി. കർട്ടനുയർന്നു. ഒരു ദേശീയ ഗാനം. അവിടെ കൂടിയിരുന്ന സകലരേയും കോരിത്തരിപ്പിക്കത്തക്ക രാഗമധുരിമയും, കലാവൈഭവവും മിന്നിത്തിളങ്ങിയ ഒരു ഗാനം!

കർട്ടൻ വീണ്ടും താണു. ഒന്നാംരംഗത്തിനുള്ളവർ സ്റ്റേജിനടുത്തേക്കാനയിക്കപ്പെട്ടു. കർട്ടനുയർന്നു.....രംഗം ഇടങ്ങി. 'എടാ മാതുവേ.... എന്റെതരം നാശമേ നിന്നെയെ ഞാനൊട്ടു കെട്ടിയെടുത്തിരിക്കുവാ!' സി. ആറിന്റെ ശബ്ദം കേട്ടു.

എന്റെ തലസ്ഥാനത്തതെ, ആദ്യമേ പാടേണ്ട ആ ഹൃദയസ്പൃക്കായ ശോകഗാനം എന്റെ മനസ്സു പല പ്രാവശ്യം പാടിനോക്കി. അതിന്റെ വശ്യതയും ആസ്വാദ്യതയും പോഷിതിക്കും നാടകത്തിന്റെ ആദ്യന്തം.....

രംഗം ഒന്നു തീർന്നു. യാതൊരപശബ്ദവും കാഴ്ചക്കാരുടെയിടയിൽനിന്നും കേട്ടില്ല. രണ്ടാം രംഗത്തിനുള്ള അലക്സും പ്രേംരാജും സ്റ്റേജിനടുത്തേക്കു നീങ്ങി..... ഇനിയും അടുത്തതു്.....എനിക്കു ഭയമില്ല.....ഞാനിതുപോലെ എത്ര നാടകമഭിനയിച്ചിട്ടുണ്ടു്. പക്ഷെ പൂർവ്വേതരമായ ഒരു പ്രത്യേകത!

'ഒന്നാംരംഗം ജയിച്ചു.' പുഞ്ചിരിച്ചുകൊണ്ടു് വൃദ്ധന്റെ ഭാഗമഭിനയിക്കുന്ന സി. ആറു പറഞ്ഞു:

"ആളുകൾ ധാരാളമുണ്ടോ?" ഞാൻ തിരക്കി.

"എമ്പാടി" പാലയ്ക്കാക്കുഴി പറഞ്ഞു.

ഇനിയും അധികം വൃഥാ സംസാരിക്കുവാൻ എനിക്കു വയ്യാ. എന്റെ ഉള്ളിലൊരിടിപ്പ്! ഒരു കൂട്ടംകയ്യടി കേട്ടു. ആ രംഗവും വിജയിച്ചു... വിസിൽ കേട്ടു. കർട്ടൻ വീണു.....

ആരോ എന്നെയും സ്റ്റേജിന്നരികെ കൊണ്ടുചെന്നു നിറുത്തി. ഭാഗവതർ പശ്ചാത്തല സംഗീതമാരംഭിച്ചു. ശ്രുതി ശരിയാകുവാൻ ഞാനുമദ്ദേഹത്തോടൊത്തു പാടി. ഒരു തെരുവിന്റെ കർട്ടനിട്ടുകൊണ്ട് മുൻകർട്ടനുയർത്തി. ശൂന്യമായ രംഗം.

“ആട്ടെ കയറൂ” അടുത്തുനിന്ന ആൾ പറഞ്ഞു.

“എന്നെ രക്ഷിക്കണേ” എന്ന അർത്ഥത്തിൽ ഞാൻ ഭാഗവതർസാറിനെ ഒന്നു നോക്കി. അദ്ദേഹമൊന്നു മന്ദഹസിച്ചു.....

അഷ്ടദിഗന്തത്തേയും ഭേദിക്കുമാറ് ഉച്ചത്തിൽ പാടിക്കൊണ്ട് ഞാൻ രംഗത്തു കയറി. വേദനയുടെ തീക്കട്ടകൾ വായുവിൽ പരത്തിവിടുന്നതുപോലെ ഞാൻ പാടി. മർമ്മഭേദകമായ ഗാനം. വേർപാടിന്റെ വേദനയെ വിളിച്ചറിയിക്കുന്ന ഹൃദയസ്പൃക്കായ സന്ദർഭഗാനം പാടിക്കൊണ്ട് ഞാൻ നീങ്ങി. കാഴ്ചക്കാരെല്ലാം സ്തംഭിച്ചിരിക്കുന്നതു ഞാൻ കണ്ടു.

തെരുവു കർട്ടൻ മാറി ഒരു പുഴയുടെ തീരത്തിന്റെ കർട്ടൻ വീണു. ഞാനാ തീരത്തിലിരുന്നു. അനന്തതയിലേക്കു നോക്കി പാടി. വീണ്ടുമെണീററു കദനഭാരത്തിന്റെ കണ്ണീരും നിറച്ച കുപ്പികൾ നീക്കിവെക്കുന്നതുപോലെ ഞാൻ ഓരോ പാദവും എടുത്തുവച്ചു. പ്രാണസഖിയെ തേടിത്തിരിയുന്ന കാമുകൻ! ഞാനെന്റെ ഭാഗമോർമ്മിച്ചു...... ശോകാർദ്രമായ ഗാനപീയൂഷം ചരിപാകത വിട്ടു നില്ക്കുകയാണ്.

ഒരു ഉപവനത്തിന്റെ കർട്ടൻ വീണു. കാലുകൾ വെച്ചും, വിയർപ്പുകൾ തുടച്ചുനീക്കിയും നീങ്ങുന്നതായി ഞാനഭിനയിച്ചു..... പെട്ടെന്നെന്റെ മുന്നിലൊരു കർട്ടൻ വീണു. ഒരു തെരുവിന്റെ കർട്ടൻ.....ഞാൻ പാടിയ ഈരടികൾതന്നെ അവൾ പാടുന്നു. സുകുവിന്റെ കാമുകിയായ ലളിത പ്രവേശിക്കുന്നു എന്നു പിറകിൽനിന്നും പ്രോംപ്ററർ പറഞ്ഞതു ഞാൻ കേട്ടു..... ഏററം ഹൃദയാവർജ്ജകമായി ഏതു കഠിനചിത്തവും അലിയിപ്പിക്കുന്ന രീതിയിൽ ഏങ്ങലടിച്ചുകൊണ്ടാണവൾ പാടുന്നത്..... ഞാനും പാടി..... ഞാൻ വീണ്ടും

രംഗത്തിനാകെ ദുഃഖമായി..... നിമിഷങ്ങൾ ചിലതുകൂടി കടന്നു പോയി. .....'കണ്ടുകൂട്ടന്' പിറകിൽ നിന്നും പിറുപിറുത്തു. വീണ്ടും എഴുന്നേറ്റും ഞാനാവേശത്തോടുകൂടിയാനാകമ്പ ആർദ്ര മുണ്ടാകത്തക്കവണ്ണം സ്റ്റേജിൻറെ വടക്കോട്ടു നീങ്ങി. ക്ലാറന ററിൻറെ ശബ്ദം പുളകംകൊള്ളിക്കത്തക്ക രീതിയിൽ ശോകാ ത്മകമായി.....അവളും എനിക്കെതിരെ കടന്നുവന്നു...., "ഒരു സുന്ദരി....പരസ്പരം അറിയാതെ അടുത്തു വരുന്നു." പിറകിൽ നിന്നും കേട്ടു..... ഒരേ സമയത്തു" രണ്ടാളും ഒരേ ഗാനംപാടി. നിറഞ്ഞ നയനങ്ങളോടെ ഞാനൊന്നു നോക്കി.....എന്തു"? എൻറെ ലിസാ......അവൾ കണ്ണു ചിമ്മി നോക്കുന്നതു ഞാൻ കണ്ടു. കരയുന്ന മുഖത്തൊരു പുഞ്ചിരി....

"ലിസാ....."

"രാജു......"

ഞങ്ങൾ കെട്ടിപ്പുണർന്നു.

"എൻറെ ലിസാ"

"എൻറെ രാജു"

എനിക്കൊന്നും വയ്യ. പിറകിൽനിന്നും എന്തൊ ക്കെയോ കേട്ടു. ഞാനവളെ സൂക്ഷിച്ചുനോക്കി. "എൻറെ ജീവൻറെ ജീവനേ നമ്മുടെ ആത്മാവുകൾ അലിഞ്ഞു ചേർന്നു." നിമിഷങ്ങൾ കടന്നുപോയി.

"ദുഷ്ടാ നീയിനിയും ജീവിക്കരുത്"" ക്രൂരമായ ഒരു ശബ്ദം ഞാൻ കേട്ടു.....

ഞാൻ ആനന്ദനിർവൃതിയിൽ നിന്നും കണ്ണു തുറന്നു.....?

ഞാൻ ഞെട്ടിപ്പോയി. വേണു അവൻ കഠാരി ആഞ്ഞു കുത്തി...."ഹാ..." ഞാൻ പിടഞ്ഞു നിലത്തുവീണു. ലിസയും മരിച്ചിരുന്നു.... നാടകമല്ലെന്നവരറിയുന്നില്ലേ. ഇതാ നിണമണിഞ്ഞ കഠാരിയവൻ വലിച്ചൂരുന്നു. ഞാൻ പിടഞ്ഞു....?....?....

"വേണു....." ആരോ വിളിച്ചു പറഞ്ഞു.... എല്ലാവരും ഞെട്ടി......

മൂന്നു നാലു പോലീസു കാർകൂടി സ്റ്റേജിൽ കയറി. കർട്ടൻ വീണു.

ആരോ ഉടനെ മെയിൻസ്വിച്ച് ഓഫ് ചെയ്തു. എല്ലാവരും ഇരുട്ടിൽ തപ്പിത്തടഞ്ഞു. ലിസാ പ്രജ്ഞയറ്റുവീണു പോയതു ഞാനറിഞ്ഞില്ല. എന്റെ ശരീരം ദേഹത്തും ചവിട്ടി പലരും ഓടി.

ആ കാളരാത്രി കഴിഞ്ഞു.

എന്നെ ഹോസ്പിറ്റലിൽ പ്രവേശിപ്പിച്ചു. വീണ്ടും ഞാനൊരു മൃതപ്രായനായി. എന്റെ ധമനികളെല്ലാം തളൎന്നു. എന്തൊരു വേദന. ഇതൊരു മരണവേദനയാണ്. രാത്രി മുഴുവൻ ഉറക്കമിളച്ചു കാത്തിരുന്നതുകൊണ്ടായിരിക്കണം ലിസാ തളൎന്നുറങ്ങിപ്പോയി.

വാടിത്തളൎന്ന ആ ചെന്താമരയിലേക്ക് അല്പം ഹൃദയവേദനയോടെ ഞാൻ നോക്കി. എന്റെ കരളിന്റെ കരളാണവൾ. എന്റെ കലയും, കവിതയും, ജീവിതം തന്നെയും അവളിലാണ്. ലിസാ! സ്വപ്നസാമ്രാജ്യത്തിലെ നൎത്തനവേദിയിലെ അപ്സരസ്സിനെക്കാൾ ആകാര സുഷമയുള്ളവളാണ്. അടഞ്ഞിരിക്കുന്ന ഈ നീല മിഴികൾ പേടിസ്വപ്നം കാണാതിരിക്കുവാൻ ഞാനാത്മാൎത്ഥമായി പ്രാൎത്ഥിച്ചു..... നിമിഷങ്ങൾ നീങ്ങുകയാണ്.

'രാജു'—മാധുൎയ്യമൂറുന്ന ആ ശബ്ദം ഞാൻ കേട്ടു. തെല്ലമ്പരപ്പോടെ ഞാൻ തിരിഞ്ഞുനോക്കി. ശാന്ത! അതെ എന്റെ ശാന്ത, എന്റെ പ്രിയപ്പെട്ട സഹോദരിയാണവൾ. "ശാന്തേ" ഞാനവളെ സ്വീകരിച്ചു.

വിഷാദം നിറഞ്ഞ മുഖത്തോടെ അവളെന്റെ അടുത്തേക്കു വന്നു. ലിസായെ അവൾ കണ്ടു. ആ മുഖത്തൊരു ഭാവമാററവും ഞാൻ കണ്ടില്ല. പരിശുദ്ധമായ ഒരു പുഞ്ചിരി ആ ചുണ്ടിൽ ഉതിൎന്നു. 'എല്ലാം ഞാനറിഞ്ഞു രാജു'—വേദന നിറഞ്ഞ ഹൃദയത്തോടെ അവൾ പറഞ്ഞു. ആ മുഖത്തുനിന്നൊരു മൎമ്മഭേദകമായ ഒരു ശോകാത്മകത്വം പരന്നെത്തി.

അവൾ എന്റെ കിടക്കയിൽ വന്നിരുന്നു. എന്റെ ശരീരമാകെ ഒരു കോരിത്തരിപ്പനുഭവപ്പെട്ടു. എത്രകണ്ടു

നിർമ്മലതയോടെയും, നിഷ്കളങ്കതയോടെയുമാണവളുടെ ചുവടു വെപ്പുകൾ! ആ മിഴികൾ കലങ്ങിയതല്ല. വെറുപ്പോ വിഷാദമോ ആ മുഖത്തില്ല..... നിറുന്ന ഒരു പുഞ്ചിരിമാത്രം.. ... ഞങ്ങൾ ഒന്നുമൊന്നും പറയാതെ വളരെ നേരമിരുന്നു.

"ശാന്തയെങ്ങിനെയിവിടെ വന്നു"—ഞാൻ ചോദിച്ചു.

"എനിക്കിന്നൊരു മാറാകിട്ടി. ഇന്നലെ നാടകത്തിന്നു ശേഷം വന്നിട്ടുണ്ടായിരുന്നു." അവൾ ഗദ്ഗദത്തോടെ പറഞ്ഞു.

"ഞാൻ പറഞ്ഞ ലീസയാണിതു്" സുഖനിദ്രയിലാണ്ടിരുന്ന ലീസായെ ഞാനവൾക്കു പരിചയപ്പെടുത്തി. 'മനസ്സിലായി' അവൾ ഉള്ളിലൊതുക്കിയിരുന്ന വേദനയുടെ വേലിക്കെട്ടു തകർത്തുതന്നെ പറഞ്ഞു.

അപ്പോഴേക്കും ഡോക്ടർ ഞങ്ങളുടെ അടുത്തെത്തി. ശാന്ത ചാടിയെഴുന്നേറ്റു.

'രാജുവിനെ ശാന്തയറിയുമോ? പുഞ്ചിരിച്ചുകൊണ്ടദ്ദേഹമവളോടു ചോദിച്ചു."
"ഉവ്വ്" അവൾ പറഞ്ഞു.

അദ്ദേഹം എന്റെ മുറിവു പരിശോധിച്ചു. ആ മുഖത്തു പ്രത്യക്ഷപ്പെടുന്ന ഓരോ ഭാവഭേദവും ഞാൻ സശ്രദ്ധം വീക്ഷിച്ചു.

"അധികം സംസാരിക്കരുതു്" അടുത്ത മുറിയിലേക്കു നടന്നുകൊണ്ടു് അദ്ദേഹം എന്നെ അനുസ്മരിപ്പിച്ചു. ശാന്തയും അദ്ദേഹത്തിന്റെ പിന്നാലെ പോയി.

നിമിഷങ്ങൾ മുന്നേറുകയാണു്.

ലീസാ കണ്ണു തുറന്നപ്പോൾ ഞാൻ മിഴികൾ പൂട്ടി ചിന്തയിലാണ്ടിരിക്കുകയായിരുന്നു. അവളെന്നെ മുട്ടിവിളിച്ചു... 'ലീസാ" ഞാൻ പ്രേമപൂർവ്വം വിളിച്ചു. "രാജു"— വേദനയാൽ വിങ്ങിപ്പൊട്ടുന്ന മുഖത്തിലൊരു പുഞ്ചിരിതൂകിക്കൊണ്ടു് അവളും വിളിച്ചു.

ഇനിയെന്താണു് ഞങ്ങൾ പറയുക. ഓരോ നീണ്ട ചരിത്രങ്ങൾ ഞങ്ങൾക്കു പരസ്പരം പറയുവാനുണ്ടു്. അന്നത്തെ തീവണ്ടിയപകടത്തിനാലുണ്ടായ വേർപാടിനു ശേഷം നടന്ന കണ്ണുനീരും വേദനയും നിറഞ്ഞ കഥകൾ എത്ര എണ്ണം എനിക്കവളോടു പറയുവാനുണ്ടു്. പക്ഷെ ഇനിയെന്നും പറയാം, അന്ത്യംവരെ പറയാം..

മധുരിക്കുന്ന ഒരു മൂകതയാണു് ഇവിടെ തളം കെട്ടി നിൽക്കുന്നതു്. ഞങ്ങൾ പരസ്പരം വളരെ നേരം പുഞ്ചിരിച്ചുകൊണ്ടു് ഇരുന്നു. എന്താണു പറയേണ്ടതെന്നു് ഞങ്ങൾക്കറിഞ്ഞുകൂടാ...... ഒററ വാക്കുകൊണ്ടു ആയിരം വസ്തുതകൾ കൈമാറുവാൻ ഉള്ള തിടുക്കമുണ്ടു്.....

ഞാൻ പത്രപ്രതിനിധിയായി ദേവകിയമ്മയെ കണ്ടതും വിവരം ധരിച്ചതും പ്രേമന്റേയും ശാന്തയുടേയും കൂടെ ജീവിച്ചതും അവളെ ധരിപ്പിച്ചു. ശാന്തയുടെ നിഷ്കളങ്കമായ സ്നേഹവും ആത്മാർത്ഥതനിറഞ്ഞ പരിചരണവും അവൾക്കു ഞാൻ പറഞ്ഞുകൊടുത്തു. ശാന്തയെ കാണുവാനും സംസാരിക്കുവാനും ലിസാമ്മ തിടുക്കം തോന്നി. അവൾ ദേവകിയമ്മയുടെകൂടെ താമസമാക്കിയതും സിനിമാനടിയായതും വേണുവിനെ കുത്തിയതും സവിസ്തരം എനിക്കു പറഞ്ഞുതന്നു.....

ഇപ്പോഴെന്റെ വേദനയുമെനിക്കാനന്ദമരുളുന്നതാണു്. അന്ധകാരത്തിൽ തപ്പിത്തടയേണ്ടിവന്നാലും എന്റെ ജീവന്റെ ജീവനായ മിന്നാമിനുങ്ങിന്റെ സാന്നിദ്ധ്യംമൂലം കല്ലും മുള്ളും ചവിട്ടാതെ എനിക്കെന്റെ ലക്ഷ്യത്തിലെത്തിച്ചേരാം.

"അച്ചായനു വല്യ സങ്കടമായിപ്പോയി കേട്ടോ" അവൾ പറഞ്ഞു.

"അതെന്താ" ഞാനന്വേഷിച്ചു.

"നാമൊരു വാക്കു പറഞ്ഞിരുന്നെങ്കിൽ എതിരൊരക്ഷരം പറയുകയില്ലായിരുന്നെന്നു പറഞ്ഞു."

"നിങ്ങൾ തമ്മിൽ സ്നേഹമാണോ?"

"വലിയ കാര്യമാണ്"; ഈ രാജ്യം മുഴുവൻ ഇച്ചായൻ രാജുവിനെ തിരക്കി നടന്നു."

"എന്നോടു വെറുപ്പുണ്ടോ?"

"ഒരിക്കലുമില്ല"

ഞങ്ങൾ നിശ്ശബ്ദരായി ഏതാനും സമയംകൂടി കഴിച്ചുകൂട്ടി.

ഞാൻ കണ്ണടച്ച് ചിന്തയിൽ മുഴുകിയിരുന്നു. പരിശുദ്ധതയുടെ ശബളമരമായ പട്ടുനൂലിന്റെ ഇണയിഴകൾപോലെ തേവിയും പ്രേമവും എന്റെ സ്മരണയിലുദിക്കുകയാണ്. ആത്മാർത്ഥതയുടെ പൂന്തോപ്പിലെ പ്രഭാതപ്പൂക്കളുടെ പുണ്യമാല്യങ്ങളുമേന്തി–പ്രേമത്തിന്റെ പീഠത്തിലെ നിവേദ്യങ്ങളുമായി–പ്രണയ പൂജയ്ക്കു കടന്നുവന്ന രണ്ടു രാക്കിളികൾ. സുന്ദരമായ ആ നിലാവു മങ്ങുന്നതിനു മുൻപു ചിറകൊടിഞ്ഞ കിനാവുകളുമായി–കാപട്യത്തിന്റെ കരിനിഴൽ കണികണ്ടിട്ടില്ലാത്ത ത്യാഗസന്നദ്ധത നിറഞ്ഞുതുളുമ്പിയ ആത്മാവുകളുമായി– എന്നന്നേക്കും അനന്തതയിലേക്കു പറന്നുയർന്നു. ഹൃദയത്തിൽ പൊള്ളലേല്പിക്കുന്ന വേദനയുടെ തീക്കട്ടകൾ കോരി അട്ടുകയാണ്. കലയുടെ കമാന മാല്യങ്ങളുമായി കലങ്ങിതെളിഞ്ഞ മധുരപ്രതീക്ഷകളുടെ കനകശ്രീകോവിലിലേക്കു കഴമ്പുള്ള കണ്ണുനീരിൽ നെയ്തെടുത്ത ദാമ്പത്യ കഥകളുടെ കനത്ത ഭാണ്ഡങ്ങളും പേറി അടിപതറാത്ത ആത്മധൈര്യത്തോടും അലംഭാവമില്ലാത്ത കർമ്മോത്സുകതയോടും, കിക്കിളികൊള്ളുന്ന കള്ളച്ചിരികളുടെയും ആത്മതന്ത്രിയിൽ മുട്ടിയുണർത്തി ആമോദത്തിന്റെയും അക്കരെകാണാത്ത അതിരുകൾ മായാതെയും, മാറാതെയും, മഹോന്നതിയുടെ മണിഗോപുരത്തിന്റെ വിദൂരതയിലേയ്ക്കുയരട്ടെ!

കരയിപ്പിക്കുന്ന പേടിസ്വപ്നങ്ങളുടെ മദ്ധ്യത്തിലേക്കു കനകച്ചിലങ്കകളുമായി കടന്നുവന്ന കാവ്യനർത്തകി...എന്റെ ലിസാ. അവളെന്റേതാണ്. എന്നെന്നും എന്റേതുമാത്രം. ഞങ്ങളുടെ ആത്മാവുകൾ അലിഞ്ഞുചേർന്നു. ആയിരക്കണ്ണെ

ങ്ങളായി അറുത്തു തള്ളിയാലും അവ ഒത്തുചേരും. പൊട്ടിക്കരയിപ്പിക്കുന്ന ഹൃദയത്തിലേക്കു തീനാമ്പുകൾ കടത്തിവിടുന്ന ഈ മൂകത എന്നെന്നേക്കുമായി അവസാനിക്കട്ടെ!!!

നിമിഷങ്ങൾ കടന്നുപോയതു ഞാനറിഞ്ഞില്ല. പെട്ടെന്നു ലിസാമ്മയൊന്നു പൊട്ടിച്ചിരിക്കുന്നതു കേട്ടു. ഞാൻ ഞെട്ടി കണ്ണു തുറന്നു. എന്റെ കട്ടിലിൽ തടിച്ച ഒരു മനുഷ്യനിരിക്കുന്നു..... മാണിച്ചേട്ടൻ! പച്ചച്ചിരിയുമായി കട്ടിലിനരികെ കുറേപ്പേർ തിങ്ങിനില്ക്കുന്നു. ദേവകിയമ്മ, മാനേജർ, പാലസ്സുകാരി, സി. ആർ., കുറച്ചകലെ എന്റെ പ്രേമത്തിന്റെ മാപ്പുസാക്ഷി—ശാന്ത. അവളെക്കണ്ടപ്പോൾ എന്റെ ഹൃദയത്തിലൊരു നടുക്കം. ഒരു വേദന അനുഭവപ്പെട്ടു.

ഈ രംഗം ദീർഘിപ്പിക്കാതിരിക്കട്ടെ—ഈ നിശ്ശബ്ദത നീണ്ടുപോകാതിരിക്കട്ടെ എന്നെന്റെ ആത്മാവ് ആയിരം വട്ടം മന്ത്രിച്ചു.



